

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 07 | THE ONLINE OFFICIAL NEWS BULLETIN | 2021 February 13


## SEASON OF GREAT LENT | വലിയ നോമ്പുകാലം | ܥܕܢܐ ܕܨܘܡܐ ܪܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 14 ♪1 Pethurtha hadbšabo d qotné (Feast of Cana) 1st Sunday of Great Lent | 15 ♪5 Sawmo rabo/tesmesto dsubqono Great lent begins Reconciliation Service | 16 ♪1 9th Mem. of "Sabha Ratnam" Geevarghese Mar Osthathios ✠ (St Paul's Chapel, Mavelikara) | 17 ♪5 | 18 ♪1 | 19 ♪5 59th Mem. of Elias Mar Julius ✠ (Manjanikara Dayra) | 20 ♪8 Comme. of St. Ephrem Mar Theodorus |



## ജനപ്രതിനിധികൾ നീതിയുടെ പക്ഷത്ത് നില ഉറപ്പിക്കണം: പ. കാതോലിക്കാ ബാവ

ദേവലോകം: ജനപ്രതിനിധികൾ സത്യസന്ധത മുഖമുദ്രയാക്കണമെന്നും, വിവേചനം കൂടാതെ കർത്തവ്യ ബോധത്തോടുകൂടി ജനപക്ഷത്ത് നിന്ന് പ്രവർത്തിക്കണമെന്നും മുഖം നോക്കാതെ നീതിയുടെ പക്ഷത്ത് നിലയുറപ്പിച്ചു കൊണ്ട് പ്രവർത്തിക്കുവാൻ പ്രതിജ്ഞാബദ്ധരാകണമെന്നും പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ.

ജാതിമത ചിന്തകൾക്ക് അതീതമായി സ്നേഹിക്കുവാനും സ്നേഹിക്കപ്പെടുവാനുമുള്ള മാനസികാവസ്ഥ ജനപ്രതിനിധികൾക്ക് എപ്പോഴും ഉണ്ടാകണം. ദേവലോകം കാതോലിക്കേറ്റ് അരമനയിൽ തദ്ദേശ തിരഞ്ഞെടുപ്പിൽ വിജയിച്ച വരെ ആദരിക്കുന്ന പരിപാടി ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു അദ്ദേഹം. സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു.

എം.ജി. യൂണിവേഴ്സിറ്റി മുൻ വൈസ് ചാൻസലർ ഡോ. സിറിയക്ക് തോമസ് മുഖ്യ പ്രഭാഷണം നടത്തി. വൈദിക ട്രസ്റ്റി ഫാ. ഡോ. എം.ഒ. ജോൺ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, മാനേജിങ് കമ്മറ്റി അംഗം പ്രൊഫ. സാജു ഏലിയാസ്, ജനപ്രതിനിധികളായ അച്ചൻകുഞ്ഞ് ജോൺ, ആനി മാമ്മൻ, ജിബി ജോൺ തുടങ്ങിയവർ പ്രസംഗിച്ചു.

## കോതമംഗലം ചെറിയപള്ളിക്കെതിരെ യാക്കോബായ വിഭാഗം സമർപ്പിച്ച ഹർജി സുപ്രീംകോടതി തള്ളി

ന്യൂഡൽഹി: കോതമംഗലം മാർത്തോമാ ചെറിയ പള്ളിക്കെതിരെ യാക്കോബായ വിഭാഗം സമർപ്പിച്ച ഹർജി സുപ്രീംകോടതി തള്ളി. മലങ്കര ഓർത്തഡോക്സ് സഭയ്ക്കു വേണ്ടി സീനിയർ അഭിഭാഷകരായ അഡ്വ. സി. യു. സിംഗ്, അഡ്വ. ഇ. എം. സദ്റുൾ അനാം എന്നിവർ ഹാജരായി.

## സഭാ തർക്കം പരിഹരിക്കാൻ സർക്കാർ കൊണ്ടുവരുന്ന കരട് ബില്ലിനെ രൂക്ഷമായി വിമർശിച്ച് ഓർത്തഡോക്സ് സഭ

കോട്ടയം: നിയമപരിഷ്കാര കമ്മീഷന്റെ പേരിൽ തയ്യാറാക്കി സർക്കാരിന് സമർപ്പിച്ചു എന്ന് പറയപ്പെടുന്ന ബില്ലിന്റെ കരടിന്റെ ഉള്ളടക്കത്തെക്കുറിച്ച് മലങ്കര ഓർത്തഡോക്സ് സഭാ വർക്കിങ് കമ്മറ്റി യോഗം ഉത്കണ്ഠ രേഖപ്പെടുത്തി. ഈ നീക്കം ഇന്ത്യൻ ഭരണഘടനയോടും ജുഡീഷ്യറിയോടുമുള്ള വെല്ലുവിളിയാണ്. മഹത്തായ രാജ്യത്തിന്റെ നിയമങ്ങൾ നഗ്നമായി ലംഘിച്ചു കൊണ്ട് പരമോന്നത മദ്ധ്യസ്ഥനായ സുപ്രീംകോടതിയുടെ വിധിന്യായങ്ങളുടെ അന്തസത്ത്ക്ക് വിരുദ്ധമായി മലങ്കര സഭയെ ഭിന്നിപ്പിച്ച് നിർത്താനുള്ള ശ്രമം രാഷ്ട്രീയ ലാഭത്തിന് വേണ്ടി മാത്രമുള്ളതാണെന്ന് സംശയിക്കേണ്ടി വരും. വിശ്വാസികളെ ഭിന്നിപ്പിച്ച് മുതലെടുപ്പ് നടത്താനുള്ള ശ്രമങ്ങളെ സഭ നിയമപരമായും ജനാധിപത്യപരമായ മറ്റു മാർഗ്ഗങ്ങളിലൂടെയും പ്രതിരോധിക്കും. രാജ്യത്തിന്റെ നിയമമാകുന്ന സുപ്രീം കോടതി വിധിക്ക് എതിരെ നിയമ നിർമ്മാണം നടത്താൻ സാധിക്കില്ല എന്ന് പ്രതികരിച്ച ഭരണാധികാരികൾ ഇത്തരം നീക്കങ്ങൾക്ക് കൂട്ടുനിൽക്കരുത്.

തികച്ചും ജനാധിപത്യപരമായ മാർഗ്ഗത്തിൽ തെരഞ്ഞെടുക്കപ്പെട്ട ഭരണം നടത്തുന്ന സർക്കാർ ജനാധിപത്യ മൂല്യങ്ങളെയും ഭരണഘടനാ സംവിധാനങ്ങളെയും മാനിച്ചുകൊണ്ട് നിയമവ്യവസ്ഥയുടെ അടിസ്ഥാനത്തിൽ മാത്രം കർത്തവ്യ നിർവ്വഹണം നടത്തുമെന്ന് പ്രതീക്ഷിക്കുന്നതായും യോഗം വിലയിരുത്തി.

പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ ചേർന്ന വർക്കിങ് കമ്മറ്റി യോഗത്തിൽ മെത്രാപ്പോലീത്താമാരായ ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്, ഡോ. സഖറിയാസ് മാർ അപ്രേം, വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ ജോൺ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഫാ. അലക്സാണ്ടർ ഏബ്രഹാം, വർക്കി ജോൺ, ജോർജ് മത്തായി നൂറനാൽ, പ്രൊഫ. ജേക്കബി കുര്യൻ ഓണാട്ട് എന്നിവർ പ്രസംഗിച്ചു.

## ഓർഡിനൻസിനെ നിയമപരമായി നേരിടും: മാർ യൂലിയോസ്

കോട്ടയം: സഭാ തർക്കം പരിഹരിക്കാൻ സർക്കാർ കൊണ്ടുവരുന്ന കരട് ബില്ലിനെ രൂക്ഷമായി വിമർശിച്ച് ഓർത്തഡോക്സ് സഭ മാധ്യമ വിഭാഗം അധ്യക്ഷൻ ഡോ. ഗീവറുഗീസ് യൂലിയോസ്. നിയമം അറിയുന്നവർക്ക് ഇങ്ങനെ ഒരു ബിൽ ഉണ്ടാക്കാൻ സാധിക്കയില്ലെന്നും വോട്ടുബാങ്കിന് വേണ്ടിയുള്ള തട്ടിപ്പാണ് ബില്ലെന്നും മാർ യൂലിയോസ് പറഞ്ഞു.

മലങ്കര സഭയുടെ ഭരണം ഏതു വിധത്തിൽ വേണമെന്ന് സുപ്രീംകോടതി വ്യക്തമാക്കിയിട്ടുണ്ട്. അത് നടപ്പാക്കാൻ ക്രമീകരണം ഒരുക്കുകയെന്നതാണ് സർക്കാരിന്റെ ഉത്തരവാദിത്തം. എന്നാൽ സർക്കാർ ഇക്കാര്യത്തിൽ ഭരണഘടന സംവിധാനത്തെ തകർക്കുന്ന സമീപനമാണ് എടുത്തിരിക്കുന്നതെന്നും ഇതിന് രാഷ്ട്രീയമായും നിയമപരമായും മറുപടി നൽകുമെന്നും അദ്ദേഹം വ്യക്തമാക്കി.

Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





ആരാധനാ കലണ്ടർ

## “മനുഷ്യൻ അപ്പം കൊണ്ട് മാത്രമല്ല, ദൈവത്തിന്റെ വായിൽ നിന്നും വരുന്ന സകല വചനം കൊണ്ടും ജീവിക്കുന്നു”


### ഡോ. ഗീവർഗീസ് മാർ യൂലിയോസ്




രക്ഷാകരമായ വലിയ നോമ്പിലേയ്ക്ക് പ. സഭ ഒരിക്കൽ കൂടെ എത്തിയിരിക്കുന്നു. ‘അവനിൽ ഇരിക്കേണ്ടതിനും അവന്റെ മരണത്തോട് അനുരൂപപ്പെട്ടിട്ടു അവനെയും അവന്റെ പുനരുത്ഥാനത്തിന്റെ ശക്തിയെയും അവന്റെ കഷ്ടാനുഭവങ്ങളുടെ കൂട്ടായ്മയെയും അനുഭവിച്ച് അറിയേണ്ടതിനും’ ഉള്ള മാർഗ്ഗമായി വി. പൗലോസ് ശ്ലീഹാ വി. നോമ്പിനെ വീക്ഷിക്കുന്നു (ഫിലി. 3.10–11). “കർത്താവേ, നിന്റെ കല്പനകളുടെ വഴിയും നിന്റെ പ്രമാണങ്ങളുടെ അനുഷ്ഠാനവും നിന്നിലുള്ള വിശ്വാസത്തിന്റെ ജ്ഞാനവും വി. നോമ്പിലൂടെ ഞങ്ങളെ പഠിപ്പിക്കണമേ; ആത്മീയവും വിശുദ്ധവുമായ ഈ പോരാട്ടത്തിൽ വെടിപ്പോടും വിശുദ്ധിയോടും കൂടെ നിന്റെ തിരുമുമ്പാകെ ജീവിപ്പാൻ ഞങ്ങൾക്കു സംഗതിയാക്കണമേ” എന്ന ധ്യാനത്തോടെയാണ് പ്രാർത്ഥന ആരംഭിക്കുന്നത്.

അനാദിയിലെ സൃഷ്ടികർമ്മം മുതൽ ക്രിസ്തുജനനം വരെയുള്ള ചരിത്രത്തെ പ. സഭ ഓർത്ത് ധ്യാനിച്ചശേഷം ക്രിസ്തുവിൽ ജനിച്ച് വളർന്ന് അവന്റെ ശിഷ്യത്വത്തിലേയ്ക്ക് പ്രവേശിച്ചവരുടെ കൂട്ടമായി നിന്നുകൊണ്ടാണ് ഓരോ വർഷവും വി. വലിയ നോമ്പിലേയ്ക്ക് നാം പ്രവേശിക്കുന്നത്. നിബിയന്മാരും ശ്ലീഹന്മാരും സഹദേന്മാരും പിതാക്കന്മാരും ആചാര്യശ്രേഷ്ഠരും വിശ്വാസികളായ സകല വാങ്ങിപ്പോയവരും ചേർന്നാണ് വി. നോമ്പിലേയ്ക്ക് പ്രവേശിക്കുന്നത് എന്നും നാം കണ്ടു. കൊത്ത്നേ ഞായറാഴ്ച മുതൽ അറിയിപ്പിന്റെ ശനിയാഴ്ച വരെയുള്ള ഏഴ് പൂർണ്ണ ആഴ്ചകൾ (49 ദിവസം) ആണ് ആരാധന സംവത്സരത്തിന്റെ മൂന്നാം കാലമായ വലിയ നോമ്പു കാലത്തിൽ ഉൾപ്പെടുന്നത്.

അമ്പതു നോമ്പെന്ന് നാം സാധാരണഭാഷയിൽ പറയുമെങ്കിലും കൊത്ത്നേ ഞായറാഴ്ച പേത്തുർത്തോ ആഘോഷിച്ച ശേഷം തിങ്കളാഴ്ച ആരംഭിക്കുന്ന നോമ്പിൽ കൃത്യമായി എണ്ണിയാൽ 48 ദിവസങ്ങളേ വരൂ എന്നും ഓർക്കണം. പഴയ – പുതിയ നിയമ പിതാക്കന്മാരും സഭാപിതാക്കന്മാരും അനുഷ്ഠിച്ച 40 നോമ്പിനോട് ചേർന്ന് (നാല്പതാം വെള്ളി) ഹാശാ ആഴ്ചയും ചേരുന്നതാണ് വലിയ നോമ്പു കാലം.

മോശയും ഏലിയാവും നോറ്റ വി. നോമ്പ് നമ്മുടെ കർത്താവും നോറ്റുവെന്ന് സുവിശേഷങ്ങളിൽ വ്യക്തമായി നാം വായിക്കുന്നു. വലിയ നോമ്പിന്റെ കാലഘട്ടത്തെ കർത്താവിന്റെ പരസ്യശുശ്രൂഷ കാലമായും പ. പിതാക്കന്മാർ വിവക്ഷിക്കുന്നുണ്ട്. അതുകൊണ്ടു തന്നെ പരസ്യശുശ്രൂഷയുടെ ആരംഭമായ കാനാവിലെ കല്യാണവിരുന്നാണ് ആദ്യ ദിനത്തിൽ തന്നെ ധ്യാനിക്കുന്നത്. തന്റെ പരസ്യശുശ്രൂഷ കൊണ്ട് മനുഷ്യജാതിക്കു മാത്രമല്ല, പഞ്ചഭൂതങ്ങൾക്കും സർവ്വ പ്രപഞ്ചത്തിനും കേവല രൂപാന്തരം ഉണ്ടാകുന്നുവെന്നതാണ് വീഞ്ഞായി തീരുന്ന വെള്ളത്തിന്റെ പ്രതീകം. വി. വലിയനോമ്പിലെ ആരാധനയിൽ സന്ധ്യയിലും പ്രഭാതത്തിലും വേദപുസ്തക വായനയും ധ്യാനവും നിർബന്ധമാണ്. ഈ വായനകളെല്ലാം തന്നെ ക്രിസ്തുവിൽ പ്രാപിക്കുവാനിരിക്കുന്ന രക്ഷയുടെ അനുഭവങ്ങളാണ് വർണ്ണിക്കുന്നത് എന്ന് സൂക്ഷ്മപരിശോധനയിൽ കാണാം. ഏവൻഗേലിയോൻ വായനകളാകട്ടെ, ക്രിസ്തു ചെയ്യുന്ന അത്ഭുതങ്ങളും അടയാളങ്ങളും സംഭവങ്ങളും, പ്രത്യേകിച്ച് മനുഷ്യജീവിതത്തിന് ഗണ്യമായ മാറ്റം വരുത്തുന്ന രോഗസൗഖ്യങ്ങളുടെ വിവരണങ്ങളുമാണ് എന്നതും ശ്രദ്ധേയം.

തന്റെ പരസ്യ ശുശ്രൂഷയുടെ അന്ത്യത്തിൽ സർവ്വരേയും അതിൽ ചേർത്തു നിർത്തിക്കൊണ്ടാണ് താൻ യരുശലേമിലേയ്ക്ക് കയറുന്നത്. ബഥാന്യയിൽ വച്ച് മൃതലോകത്തു നിന്നും ലാസറിനെയും കൂട്ടത്തിൽ ചേർക്കുന്നുവെന്നും കാണുന്നു.

സർവ്വ പ്രപഞ്ചത്തെയും രക്ഷയിലേയ്ക്ക് നയിക്കുന്നുവെന്നതിനാലാണ് “രക്ഷാകരമായ വലിയ നോമ്പേ സമാധാനത്താലെ വരിക” എന്ന് നാം ആശംസാ പ്രാർത്ഥന നടത്തുന്നത്. ദിവസങ്ങളുടെ ദൈർഘ്യം നിമിത്തമല്ല; പുനരുത്ഥാനത്തിന്റെ വലിയ പെരുന്നാളിലേയ്ക്കുള്ള പ്രവേശനമാർഗ്ഗം എന്നതിനാലാണ് ഈ നോമ്പിനെ വലിയ നോമ്പ് എന്ന് വിളിക്കുന്നത് എന്നും നാം അറിഞ്ഞിരിക്കണം.

വലിയ നോമ്പിന്റെ ആരംഭം മുതൽ അന്ത്യം വരെയും പുനരുത്ഥാനത്തിന്റെ സാക്ഷിയായുമൊക്കെ പ. ദൈവമാതാവിന്റെയും ശ്ലീഹന്മാരുടെയും സജീവ സാന്നിദ്ധ്യം കാണുന്നു. കാനാവിലെ കല്യാണവിരുന്നിൽ കർത്താവ് പോകുന്നത് തന്റെ അമ്മയോടും ശിഷ്യന്മാരോടും കൂടെയാണെന്ന് വി. യോഹന്നാൻ ശ്ലീഹാ പ്രത്യേകം പരാമർശിക്കുന്നു. ഇടയ്ക്കൊക്കെ പതറിപ്പോവുകയും ഒറ്റുകയും തള്ളിപ്പറയുകയുമൊക്കെ ചെയ്യുന്നുണ്ടെങ്കിലും ആ യാത്രയിലുടനീളം ശിഷ്യന്മാർ കൂടെയുണ്ടായിരുന്നുവെന്നും ഓർക്കണം. പൗരസ്ത്യ സഭയുടെ ആരാധനയിൽ ഉടനീളം വി. ദൈവമാതാവിന്റെയും ശിഷ്യന്മാരുടെയും സാന്നിദ്ധ്യം ഉണ്ട് എന്ന് പ. സഭ പഠിപ്പിക്കുന്നതിന്റെ കാരണം ഇതാണ്. “യാചിക്കുന്നു! ഞങ്ങളോടൊപ്പം ഞങ്ങൾക്കായ് നീ പ്രാർത്ഥിക്ക” എന്നാണല്ലോ നാം അപേക്ഷിക്കുന്നത്. “നിഷ്ഠയിൽ നിന്നെ പ്രസവിച്ച...” എന്ന ഗാനത്തിലും ഈ ആശയം വിപുലീകരിക്കപ്പെട്ട് കാണുന്നു. “വി. മാതാവും വി. യൂഹാനോനും ഞങ്ങൾക്കു വേണ്ടി നിന്നോട് അപേക്ഷിക്കുന്നു; ഞങ്ങളോട് കരുണ ചെയ്യണമേ” എന്നാണല്ലോ വി. കുർബാനയുടെ ആരംഭം.

കൊത്ത്നേ ഞായറാഴ്ചയിലെ വായനകളിലെല്ലാം നിറഞ്ഞു നിൽക്കുന്ന ആശയം യഹോവ നശിപ്പിക്കുന്നവനല്ല, രൂപാന്തരപ്പെടുത്തുന്നവനാണ് എന്നതാണ്. മഹാപ്രളയത്തിനു ശേഷം യഹോവ നൽകുന്ന ഉടമ്പടിയാണ് ആദ്യ വായന. “അപ്പോൾ ഞാനും നിങ്ങളും സർവ്വ ജഡവുമായ സകല ജീവജന്തുക്കളും തമ്മിലുള്ള എന്റെ നിയമം ഞാൻ ഓർക്കും” (ഉല്പത്തി 9.12–21). നോഹയുടെ പെട്ടകം പ. സഭയുടെ ആദ്യ പ്രതീകവും ദൃഷ്ടാന്തവും ആണല്ലോ. “യഹോവേ ഉത്തരമരുളേണമേ” എന്ന ഏലിയാവിന്റെ ഹൃദയം നുറുങ്ങിയ പ്രാർത്ഥനയും തുടർന്ന് നടക്കുന്ന ബലിയുമാണ് അടുത്ത വായനയുടെ പ്രതിപാദ്യം (1 രാജാ. 18.29–46). ബാലിന്റെ പുരോഹിതന്മാരെ നിഗ്രഹിച്ച് സത്യവിശ്വാസത്തിലേയ്ക്ക് ജനതയെ തിരിക്കുകയും ദേശത്തിന് അനുഗ്രഹത്തിന്റെ മഴ നൽകുകയും ചെയ്യുന്ന ചിത്രമാണ് അവിടെ കാണുന്നത്. ഏലിയാവ് എന്ന പദത്തിന്റെ അർത്ഥം എന്റെ ദൈവം യഹോവയാകുന്നു എന്നാണല്ലോ. നോമ്പിന്റെ യഥാർത്ഥ അർത്ഥം പറഞ്ഞു തരുന്ന വായനയാണ് യെശയ്യാ പ്രവചനത്തിലും കാണുന്നത്. “അന്യായത്തിന്റെ ബന്ധനങ്ങളെ അഴിക്കുക; നുകത്തിന്റെ അണിക്കയറുകളെ അഴിച്ച് പീഡിതരെ സ്വതന്ത്രരാക്കുക; വിശപ്പുള്ളവന് അപ്പം കൊടുക്കുക; സാധുക്കളെ ചേർക്കുക; നഗ്നനെ ഉടുപ്പിക്കുക. അപ്പോൾ നിന്റെ പ്രകാശം ഉദിക്കുമെന്നും നിന്റെ മുറിവുകൾക്ക് വേഗത്തിൽ പൊറുതി വരുമെന്നും നീതി നിനക്കു മുമ്പായി നടക്കുമെന്നും യഹോവയുടെ മഹത്വം നിന്റെ പിമ്പടയായിരിക്കുമെന്നും” നാം വായിക്കുന്നു (58.6–14).

കർത്താവിന്റെ കരങ്ങളാൽ പണിയപ്പെട്ട ഒരു സഭ അന്ത്യോക്യയിൽ ഉണ്ടാകുന്നതും ‘പ്രബോധന പുത്രനായ ബർണബാസിനെ’ യെരുശലേം സഭ അന്ത്യോക്യയിലേയ്ക്ക് അയക്കുകയും അദ്ദേഹം അവിടെ ശുശ്രൂഷ നടത്തുകയും അവിടെ വച്ച് ശിഷ്യന്മാർക്ക് ക്രിസ്ത്യാനികൾ എന്ന പേര് ലഭിക്കുകയും ചെയ്യുന്ന സഭാചരിത്രഭാഗമാണ് ആദ്യ വായനയിൽ (അപ്പോ. പ്രവ. 11.19–26) കാണുന്നത്. ക്രിസ്തുവിൽ ആരംഭിച്ച സംരക്ഷിത സമൂഹത്തിന്റെ കൂടിവരവിനെ വി. നോമ്പിന്റെ പശ്ചാത്തലത്തിൽ സ്മരിക്കുന്നു.

പഴയ മനുഷ്യനെ പൂർണ്ണമായും ഉപേക്ഷിച്ച് സത്യത്തിന്റെ ഫലമായ നീതിയിലും വിശുദ്ധിയിലും ദൈവാനുരൂപമായി സൃഷ്ടിക്കപ്പെട്ട പുതു മനുഷ്യനെ ധരിച്ചുകൊൾവീൻ; ഭോഷ്ക്ക് ഉപേക്ഷിച്ച് സത്യം സംസാരിപ്പിൻ; കോപിച്ചാൽ പാപം ചെയ്യാതിരിപ്പിൻ; പിശാചിനു ഇടം കൊടുക്കരുത്; മുട്ടുള്ളവന് ദാനം ചെയ്യുവാനായി കൈ കൊണ്ട് നല്ലതു പ്രവർത്തിച്ച് അദ്ധ്വാനിപ്പിൻ; കൃപ ലഭിക്കേണ്ടതിനായി ആത്മിക വർദ്ധനയ്ക്ക് ഉതകുന്ന നല്ല വാക്ക് സംസാരിപ്പിൻ; ദൈവത്തിന്റെ ആത്മാവിനെ ദുഃഖിപ്പിക്കരുത്; ദൈവം ക്രിസ്തുവിൽ നമ്മോടു

ക്ഷമിച്ചതുപോലെ നാമും അന്യോന്യം ക്ഷമിപ്പിൻ എന്നിങ്ങനെ നോമ്പുകാലത്ത് നമ്മിൽ പ്രത്യേകം വളരേണ്ടതായ ക്രൈസ്തവ ധർമ്മ പ്രമാണവും എഫേസ്യരോടുള്ള വി. പൗലോസ് ശ്ലീഹായുടെ പ്രബോധനമായി രണ്ടാം ലേഖനത്തിൽ നാം ധ്യാനിക്കുന്നു.

രക്ഷകന്റെ മരുഭൂ വാസവും അതിന്റെ അന്ത്യത്തിൽ (നാല്പതാം നാൾ കഴിഞ്ഞപ്പോൾ) അവന് വിശക്കുന്നതും അപ്പോൾ സാത്താൻ അവന്റെ അടുക്കൽ വരുവാൻ ധൈര്യപ്പെടുന്നതും അവനെ പരീക്ഷിക്കുന്നതും എന്നാൽ ക്രിസ്തു സാത്താനെ തോല്പിച്ച് ഓടിക്കുന്നതുമായ ചിത്രം വലിയനോമ്പിലെ ഒരു അടിസ്ഥാന തത്വമാണ്. നോമ്പ് ശക്തിയാർജിക്കുമ്പോൾ സാത്താൻ സർവ്വ ശക്തിയും ഉപയോഗിച്ച് നോമ്പെടുക്കുന്നവനെ തകർക്കുവാൻ ശ്രമിക്കും. അവിടെ അവന്റെ പ്രലോഭനങ്ങളെ നിഷ്ക്കരുണം തള്ളിക്കളയുവാനുള്ള ആത്മീയ വൈരാഗ്യം നോമ്പെടുക്കുന്നവനിൽ ഉണ്ടാകണം. പിശാച് ദൈവസൃഷ്ടിയല്ലാത്തതിനാൽ അവന് നിത്യത ഇല്ല. എന്നാൽ അവന് കയറുവാൻ ഇടംകൊടുത്താൽ അവൻ നമ്മെ പൂർണ്ണമായും നശിപ്പിക്കുവാൻ മാത്രം ചിദ്രശക്തിയുള്ളവനാണ് എന്ന് എപ്പോളും ഓർക്കണം.

പിശാച് നമ്മിൽ വരുന്നത് ഭീകരരൂപിയായിട്ടല്ല, മൃദു ഭാവത്തിലാണ്. ആദ്യ നോട്ടത്തിൽ ഏറെ യുക്തിഭദ്രമായ ഉപദേശങ്ങൾ അവൻ നൽകും. വിശക്കുന്ന കർത്താവിനെ അവൻ പേടിപ്പിക്കുന്നില്ല; മറിച്ച് ഏറെ പ്രായോഗികവും കൃത്യതയാർന്നതുമായ ഒരു ഉപദേശമാണ് നൽകുന്നത് എന്ന് ഓർക്കണം; വിശക്കുന്നവന്റെ ദൈവം അപ്പമാണെന്നാണല്ലോ പ്രമാണം. അവിടെയാണ് അവൻ ആരംഭിക്കുന്നതും: "നീ ദൈവപുത്രനെങ്കിൽ ഈ കല്ല് അപ്പമാക്കി മാറ്റുവാനും അത് ആഹരിക്കുവാനും നിനക്കു കഴിയുമല്ലോ." സാധാരണ മനുഷ്യന് ഏറെ ഹൃദ്യമാകുന്ന ഉപദേശം. എന്നാൽ തന്റെ തപോശക്തി കേവല ഭക്ഷണ സുഖത്തിനുവേണ്ടിയുള്ളതല്ല എന്ന് കർത്താവ് ലോകത്തെ പഠിപ്പിക്കുന്നു. 'അപ്പമല്ല ദൈവവചനമാണ് എന്റെ ആഹാരം' എന്ന പ്രഖ്യാപനം!

ത്യാഗോജ്ജ്വലമായ സമ്പൂർണ്ണ വർജ്ജനമാണ് വി. നോമ്പ്. ഓരോ വർഷവും ഒരു വിശ്വാസി അനുഷ്ഠിക്കേണ്ട സന്യാസകാലമാണ് വലിയ നോമ്പു കാലം. കാമ്യങ്ങളായ കർമ്മങ്ങളെ ന്യസിക്കുന്നവൻ അഥവാ സമ്യക്ക് ന്യസ്സനത്തിൽ ആകുന്നവനാണ് യഥാർത്ഥ സന്യാസി. ഭുജിക്കുവാനല്ല; ത്യജിക്കുവാനും നാം പഠിക്കണം. 'തേന ത്യക്ത്തേന ഭുജ്ജീത:' എന്നാണല്ലോ പണ്ഡിത മതം.

യഥാർത്ഥ ഉപവാസത്തോടും പ്രാർത്ഥനയോടും സാഷ്ടാംഗപ്രണാമത്തോടും ദണ്ഡനമസ്ക്കാരത്തോടും കൂടെ ദാനധർമ്മാദികളിൽ ശ്രദ്ധയൂന്നി ക്രിസ്തുവിനോടൊപ്പം ഈ മരുഭൂ യാത്ര പൂർത്തീകരിക്കുവാനും അങ്ങനെ അവന്റെ കഷ്ടാനുഭവത്തിലും മരണത്തിലും പങ്കാളിയായി പുതുമയിലേയ്ക്ക് ഉയിർക്കപ്പെടുവാനും ഈ വലിയ നോമ്പ് നമ്മെ ശക്തരാക്കട്ടെ എന്ന് ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യാം.



## യേശുദാസന് സ്വദേശാഭിമാനി കേസരി പുരസ്കാരം

തിരുവനന്തപുരം: കാർട്ടൂൺ രംഗത്തും മാധ്യമപ്രവർത്തനത്തിലും സമഗ്ര സംഭാവനകൾ നൽകിയതിനുള്ള സ്വദേശാഭിമാനി കേസരി പുരസ്കാരം (ഒരു ലക്ഷം രൂപ) യേശുദാസനു നൽകും. ആറു പതിറ്റാണ്ടിലേറെയായി രാജ്യത്തെ കാർട്ടൂൺ രംഗത്തു പ്രമുഖ സ്ഥാനം അലങ്കരിക്കുന്ന വ്യക്തിയായ അദ്ദേഹം രാഷ്ട്രീയ കാർട്ടൂണുകളുടെ കുലപതിയാണെന്നു മുഖ്യമന്ത്രി പിണറായി വിജയൻ പറഞ്ഞു.

മലയാള മനോരമയിൽ ദീർഘകാലം കാർട്ടൂണിസ്റ്റായിരുന്ന യേശുദാസൻ കേരള കാർട്ടൂൺ അക്കാദമിയുടെ സ്ഥാപക ചെയർമാനും കേരള ലളിതകലാ അക്കാദമിയുടെ മുൻ പ്രസിഡന്റുമാണ്.



**21 വർഷങ്ങൾക്കു ശേഷം മരോട്ടിച്ചാൽ സെൻറ് ജോർജ് പള്ളിയിൽ ശവസംസ്ക്കാര ശുശ്രൂഷകൾക്കു ഓർത്തഡോക്സ് സഭാ വൈദികർ കാർമികത്വം വഹിച്ചു. നാരുവേലിയിൽ മത്തായിയുടെ ഭാര്യ മേരിയുടെ ശവസംസ്ക്കാരം ആണ് നടന്നത്. ഫാ. പൗലോസ് വക്കാനംപടത്തിൽ കോർ-എപ്പിസ്കോപ്പ, വികാരി. ഫാ. ജോസഫ് ചാമാവിളയിൽ, ഫാ. സാജൻ കാഞ്ഞിരംപാറയിൽ എന്നിവർ നേതൃത്വം വഹിച്ചു.**



## നീതി സംരക്ഷണ യാത്ര നടത്തി

പിറവം: ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം കണ്ടനാട് വെസ്റ്റ് ഭദ്രാസന കമ്മിറ്റിയുടെ ആഭിമുഖ്യത്തിൽ നീതി സംരക്ഷണ യാത്ര നടത്തി. കൂത്താട്ടുകുളത്ത് നിന്ന് ആരംഭിച്ചു. ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. യാത്ര പിറവത്ത് അവസാനിച്ചപ്പോൾ ജനകീയ സദസ്സിൽ സുപ്രീംകോടതി അഭിഭാഷകൻ അഡ്വ. പ്രശാന്ത് പത്മനാഭൻ സംസാരിച്ചു.



**മലങ്കര സഭാ തർക്കത്തിൽ കേരള സർക്കാർ സ്വീകരിക്കുന്ന ഏകപക്ഷീയമായ നിലപാടുകൾക്കെതിരെ കോട്ടയം ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ നടത്തിവരുന്ന പ്രതിഷേധ സമ്മേളനങ്ങളുടെ ഭാഗമായി ഫെബ്രുവരി 6-ന് വാകത്താനം സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയപള്ളിയിൽ പ്രതിഷേധ സമ്മേളനം നടത്തപ്പെട്ടു. ഫാ സി ജോൺ കോർ എപ്പിസ്കോപ്പാ ചിറത്തലാട്ട് സമ്മേളനം ഉദ്ഘാടനം ചെയ്തു. കുറിച്ചി വലിയപള്ളി വികാരി ഫാ. ഇട്ടി തോമസ്, കാട്ടാമ്പാക്കൽ മുഖ്യ സന്ദേശം നൽകി. വികാരി ഫാ. ജയ് സഖറിയ, മൂലക്കാട്ട് അദ്ധ്യക്ഷത വഹിച്ചു. സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങളായ വർഗീസ് റ്റി വർഗീസ് തലക്കുളം, ജേക്കബ് കൊച്ചേരി എന്നിവർ സന്ദേശം നൽകി.**

ലേഖനം

# ശുബ്ക്കോനോ – ഒരു പ്രവചനം

ഫാ. ഡോ. കെ. എം. ജോർജ്

ഒന്നോർത്താൽ വളരെ അതിശയകരമാണ് സുറിയാനി പാരമ്പര്യത്തിലെ "ശുബ്ക്കോനോ" ശുശ്രൂഷ (പരസ്പരം ക്ഷമ ചോദിക്കലും നൽകലും - Service of Forgiveness and Reconciliation). വലിയ നോമ്പിന്റെ ആരംഭത്തിലും അവസാനത്തിലും ഇത് ക്രമീകരിച്ചിരിക്കുന്നു. നമ്മുടെ ദയറാകൾ, സെമിനാരികൾ, പ്രധാന പള്ളികൾ എന്നിവിടങ്ങളിൽ അത് അനുഷ്ഠിക്കയും ചെയ്യുന്നു.

അതിശയമെന്ന് പറയാൻ കാരണമുണ്ട്. സഭയുടെ പ്രധാന മേലദ്ധ്യക്ഷനോ, മേൽപ്പട്ടക്കാരനോ പട്ടക്കാരനോ ആരായാലും ആരാധനയ്ക്ക് നേതൃത്വം നൽകുന്ന ആൾ ആ ശുശ്രൂഷയിൽ സാധാരണ ജനങ്ങളായ വിശ്വാസികളുടെ മുൻപിൽ വന്ന് "സഹോദരങ്ങളേ വത്സലരേ, ഞാൻ നിങ്ങളോട് പാപം ചെയ്തുപോയി. മിശിഹായെപ്രതി എന്നോട് ക്ഷമിക്കണമേ..." എന്നു മൂന്നു പ്രാവശ്യം പറഞ്ഞ് അവരുടെ മുമ്പാകെ നിലത്തു മൂന്നു പ്രാവശ്യം കുമ്പിടുന്നു. "പിതാവേ, ക്ഷമിക്കാൻ ഞങ്ങളെ അനുഗ്രഹിക്കണമേ" എന്നു പറഞ്ഞ് ജനങ്ങളും കുമ്പിടുന്നു.

ആലോചിക്കുന്തോറും ഇത് കൂടുതൽ അദ്ഭുതകരമായി തോന്നുന്നു. ഇതിനു സമാനമായ കർമ്മം വേറെ ഏതെങ്കിലും മതപാരമ്പര്യത്തിലുണ്ടോ എന്നറിഞ്ഞുകൂടാ.

രണ്ടാം കുമ്പിടീൽ സമയത്ത്, പുരോഹിതൻ പറയുന്നു: "സഹോദരങ്ങളെ, വത്സലരേ, വരുവിൻ, ദൈവം നമ്മോട് രമ്യപ്പെടുവാൻ വേണ്ടി നമുക്കു പരസ്പരം രമ്യമാകാം." പുരോഹിതനോ മഹാപുരോഹിതനോ തന്റെ വ്യക്തിപരമായ പാപം ക്ഷമിക്കണമെന്ന് സാധാരണ ജനത്തോട് അപേക്ഷിക്കയും, അടുത്ത ഘട്ടത്തിൽ ആ ക്ഷമയും രമ്യതയും (forgiveness and reconciliation) സമൂഹതലത്തിൽ പരസ്പരം നടപ്പിലാക്കണമെന്ന് പ്രബോധിപ്പിക്കയും ചെയ്യുന്നു.

നമുക്കെല്ലാവർക്കും പരസ്പരബന്ധത്തിൽ വീഴ്ചകളുണ്ടാകാം. സമൂഹത്തിന്റെ തലത്തിൽ വൻ സംഘർഷങ്ങളുണ്ടാകാം. എന്നാൽ ഈ ശുബ്ക്കോനോ ശുശ്രൂഷ വെറും അനുഷ്ഠാനത്തിനപ്പുറത്ത്, ആത്മാർത്ഥമായി നടത്തിയാൽ നമ്മുടെ വലിയതും ചെറിയതുമായ പ്രശ്നങ്ങൾ പരിഹരിക്കാൻ മറ്റ് യാതൊരു ഫോർമുലാകളും മദ്ധ്യസ്ഥരും ആവശ്യമില്ല. അത് ചെയ്യാൻ മടിയുള്ളതുകൊണ്ടായിരിക്കാം, ഈ ശുശ്രൂഷ എഴുതി ക്രമീകരിച്ച ആചാര്യന്മാർ വെറും സ്വപ്നജീവികളോ മഠയന്മാരോ ആണെന്ന് ചിലരൊക്കെ ഇപ്പോൾ ഭംഗ്യന്തരേണ സൂചിപ്പിക്കുന്നത്.

ചില ചെറിയ കാര്യങ്ങൾ സൂചിപ്പിക്കട്ടെ:

1. സാധാരണ ജനങ്ങളുടെ മുൻപിൽ മുട്ടുകുത്തി മഹാപുരോഹിതൻ ക്ഷമ ചോദിക്കുന്നതിന്റെ അർത്ഥം അന്തിമമായി വിശ്വാസികളുടെ സമൂഹമാണ് പൗരോഹിത്യാധികാരത്തിന്റെ നിയാമകശക്തി എന്നു കൂടിയുണ്ട്. ക്രിസ്തുവിന്റെ ശരീരമായ സഭ, ദൈവജനം എന്നൊക്കെ പറയുന്നതിന്റെ സെക്കുലർ രൂപമാണ് ജനായത്ത വ്യവസ്ഥ. എല്ലാ അഞ്ചു വർഷം കൂടുമ്പോഴെങ്കിലും ഭരണാധികാരികൾ ജനങ്ങൾക്കു മുമ്പാകെ കുമ്പിടുന്നു. തങ്ങൾക്കു അധികാരം നേടാനാണെങ്കിലും, അതിന്റെ പ്രതീകശേഷി വളരെയാണ്. ക്രിസ്തീയ സഭയിൽ അത് വെറും പ്രതീകാത്മകമായ അനുഷ്ഠാനമല്ല, യഥാർത്ഥത്തിൽ അനുഭവവേദ്യമാക്കേണ്ടതാണ്.

2. ഏതെങ്കിലുമൊരളവിൽ ക്ഷമ ചോദിക്കലും കൊടുക്കലും നിശ്ശബ്ദമായിട്ടാണെങ്കിലും ഉണ്ടായില്ലെങ്കിൽ സമൂഹം നിലനിൽക്കുകയില്ല. കുടുംബവും നിൽക്കുകയില്ല. ഒരു സൗഹൃദവും തുടരാനാവില്ല. കാരണം ഏറ്റവും നല്ലതും സുതാര്യവുമായ ബന്ധങ്ങളിലും ഇടയ്ക്കിടെ നിഴലുകൾ വീഴാം. ക്ഷമ ചോദിക്കാനും കൊടുക്കാനും നാം പരിശീലിപ്പിക്കപ്പെടണം. ഇംഗ്ലീഷിൽ അതിന്റെ ഏറ്റം പ്രാഥമിക രൂപമാണ് ഒറ്റവാക്ക് Sorry.

3. യേശുനാഥൻ പഠിപ്പിച്ച ഒരുപമ (ലൂക്കോസ് 18:2) ഇവിടെ ഓർമ്മ വരുന്നു. "മടുത്തു പോകാതെ നിരന്തരം പ്രാർത്ഥിക്കണം" എന്ന ഉപദേശത്തിൽ ഉദാഹരണമായി കർത്താവ് പറയുന്നതാണ് "ദൈവത്തെ ഭയവും മനുഷ്യനെ ശങ്കയുമില്ലാത്ത ന്യായാധിപ"ന്റെ കഥ. വിധവയും അഗതിയുമായ ഒരു സ്ത്രീ വന്ന് അവൾക്ക് നീതി ലഭിക്കാൻ നിരന്തരം ജഡ്ജിയോട് അപേക്ഷിച്ചുകൊണ്ടിരുന്നു. ആ പാവപ്പെട്ട സ്ത്രീയുടെ ശല്യം സഹിക്കാതെ വന്നപ്പോൾ അയാൾ സ്വയം പറഞ്ഞു: "എനിക്ക് ദൈവത്തെ ഭയവും മനുഷ്യനെ ശങ്കയുമില്ല. എങ്കിലും ഈ വിധവയ്ക്ക് ഞാൻ നീതി നടത്തി കൊടുത്തില്ലെങ്കിൽ അവൾ വന്ന് എന്റെ മുഖത്തടിക്കും."




രാവിലെ എഴുന്നേറ്റ് നിലത്തു പാദങ്ങൾ വയ്ക്കുമ്പോൾ, ഈ ഭൂമിയോടും, ഭക്ഷണം പാകം ചെയ്യാനോ വീടുണ്ടാക്കാനോ മരം വെട്ടുമ്പോൾ മരത്തോടും ക്ഷമ ചോദിക്കുന്ന മഹത്തായ പൈതൃകമുള്ള നമ്മുടെ ഈ മാതൃരാജ്യത്ത്, നമുക്ക് പരസ്പരം ക്ഷമ ചോദിക്കുകയും കൊടുക്കുകയും ചെയ്യാം.

ഈ കഥാപാത്രത്തെ കർത്താവ് അവതരിപ്പിക്കുന്നതിൽ വിസ്മയകരമായ ഒരു കാര്യമുണ്ട്. ദൈവത്തെയും മനുഷ്യനെയും ലേശവും ഭയമില്ല എന്നു പറയുന്ന അഹങ്കാരിയായ ഒരു ജഡ്ജി എന്തിനാണ് വെറും പാവപ്പെട്ട അനാഥയായ ഒരു സ്ത്രീയെ ഭയപ്പെടുന്നത്? ധാർഷ്ട്യക്കാരനായ ആ ന്യായാധിപൻ അൽപ്പം ബുദ്ധിയുള്ളവനായിരുന്നു എന്നാണ് നാം മനസ്സിലാക്കേണ്ടത്. ഓരോ കാര്യത്തിന്റെയും "അനന്തരം" എന്താണെന്ന് അയാൾ തിരിച്ചറിഞ്ഞു. 'അളമുട്ടിയാൽ ചേരയും കടിക്കും' എന്നു പറയുന്ന പഴമൊഴിയിലെ വിവേകം അയാൾ മനസ്സിലാക്കി. ഏറ്റവും ഉന്നതമായ അധികാരക്കസേര മറിച്ചിടാൻ ഒരു വെറും പാവം വിധവയ്ക്കും കഴിയും. ഇവിടെ ഈ വിധവ നിസ്സഹായമായി, ഗതികിട്ടാതെ, നീതി ലഭിക്കാതെ കേഴുന്ന ബഹുജനത്തിന്റെ പ്രതിനിധിയാണ്. എത്ര വലിയ സ്വേച്ഛാധികാരത്തെയും മറിച്ചിട്ട്, "മാളികമുകളേറിയ മന്നന്റെ തോളിൽ മാറാപ്പു കേറ്റുന്ന" ദൈവശക്തിയാണ് സാധാരണ ജനങ്ങളിൽ മറഞ്ഞുകിടക്കുന്നത്. "ദൈവം ബലവാന്മാരെ സിംഹാസനങ്ങളിൽ നിന്ന് മറിച്ചിടുകയും താഴ്മയുള്ളവരെ ഉയർത്തുകയും ചെയ്തു." അത് മനസ്സിലാക്കിയ ന്യായാധിപൻ അഹങ്കാരിയാണെങ്കിലും സമർത്ഥനും വിവേകശാലിയുമാണ്.

ഗലീലയിലെ "തച്ചന്റെ മകൻ, പഠിപ്പില്ലാത്ത ഒരു നാടോടി യുവാവ്" ആണ് ഈ കഥ പറഞ്ഞത്. ഏതായാലും യറുശലേം ദേവാലയത്തിലെ മഹാപുരോഹിതന്മാർക്കും വേദപണ്ഡിതന്മാർക്കും അത് മനസ്സിലായില്ല. അല്ലെങ്കിൽ അതിനു ശ്രമിച്ചില്ല. അധികം താമസിയാതെ മഹത്തായ ദേവാലയം നശിപ്പിക്കപ്പെട്ടു. പൗരോഹിത്യം നാമാവശേഷമായി. ജനങ്ങൾ ഗതിയില്ലാതെ ചിതറിപ്പോയി.

ഓരോ വാർഷിക ശുബ്ക്കോനോ ശുശ്രൂഷയും ഓരോ പ്രവചനമാണ് – നമ്മുടെ പൂർവികരായ ആത്മീയ ഗുരുക്കന്മാരിലൂടെ ദൈവാത്മാവ് നടത്തുന്ന പ്രവചനം. പരസ്പരം ക്ഷമിച്ചില്ലെങ്കിൽ 'അനന്തരം' എന്ത് എന്ന ചോദ്യമാണ് ഈ പ്രവചനം നിരന്തരം ഉയർത്തുന്നത്.

കോവിഡ് മൂലം ലോകക്രമം മാറുകയാണ്. ക്രിസ്തീയ സഭയ്ക്ക് ഒന്നാംതരം അവസരമാണ് ശുബ്ക്കോനോ.ദൈവരാജ്യത്തിന്റെ നീതിയും സമാധാനവും ലോകത്തിൽ കൈവരുത്തുവാൻ ദൃഢമായ തീരുമാനവും നടപടിയും നാം എടുക്കണം. ഇനി ഇങ്ങനെ അവസരമുണ്ടാവാനിടയില്ല. രാവിലെ എഴുന്നേറ്റ് നിലത്തു പാദങ്ങൾ വയ്ക്കുമ്പോൾ, ഈ ഭൂമിയോടും, ഭക്ഷണം പാകം ചെയ്യാനോ വീടുണ്ടാക്കാനോ മരം വെട്ടുമ്പോൾ മരത്തോടും ക്ഷമ ചോദിക്കുന്ന മഹത്തായ പൈതൃകമുള്ള നമ്മുടെ ഈ മാതൃരാജ്യത്ത്, നമുക്ക് പരസ്പരം ക്ഷമ ചോദിക്കുകയും കൊടുക്കുകയും ചെയ്യാം.





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# ഓർത്തഡോക്സ് ആരാധനാവത്സരം

ഫാ. ഡോ. ജോസഫ് ചീരൻ

അദ്ധ്യായം 6

## പുനരുത്ഥാനകാലം

രാഗം 8/1

### A. ഉയിർപ്പ് ഞായർ




കർത്താവിന്റെ മനുഷ്യാവതാരത്തിന്റെ മുഖ്യമർമ്മം ഉയിർപ്പ് പെരുനാൾ ആകുന്നു. മനുഷ്യവർഗ്ഗത്തിന്മേൽ കൊടികുത്തി വാണിരുന്ന സർവസംഹാരാത്മകമായ മരണത്തിന്മേൽ, 'മരണമേ നിന്റെ ജയം എവിടെ? പാതാളമേ നിന്റെ വിഷമുള്ളെവിടെ' എന്നു ചോദിച്ചുകൊണ്ട് ക്രിസ്തു വിജയം നേടി. മനുഷ്യവർഗ്ഗം മുഴുവനും ഒരിക്കൽ അനുഭവിപ്പാനുള്ള ഉയിർപ്പിന്റെ മഹത്വകരമായ മുന്നാസ്വാദനമാണ് ക്രിസ്തുവിന്റെ ഉയിർപ്പ്. പാപത്തെയും മരണത്തെയും ജയിച്ച ജയാളിയായ ക്രിസ്തുവിന്റെ ഉയിർപ്പ് മനുഷ്യവർഗ്ഗത്തിന് പ്രത്യാശയും മരണഭയത്തിൽനിന്ന് മോചനവും നൽകി. മരണം ജീവിതത്തിന്റെ പരമമായ അന്ത്യമല്ലെന്നും അതൊരു ഇടവേള മാത്രമാണെന്നും അതിനുശേഷം നിത്യതയിലേക്ക് നാം ഉയിർക്കുമെന്നും ക്രിസ്തുവിന്റെ പുനരുത്ഥാനം മനുഷ്യജീവിതത്തിന് നവീനമായ ഒരു ഉൾക്കാഴ്ച നൽകി. ഒന്നാം ആദാമിൽ എല്ലാവരും മരണത്തിന്റെ അവകാശികളായി; രണ്ടാം ആദാമായ ക്രിസ്തുവിന്റെ ഉയിർപ്പു മൂലം മനുഷ്യവർഗ്ഗം നിത്യമായ ജീവന്റെ അവകാശികളായി. രക്ഷാപദ്ധതിയിൽ അതാണ് ഉയിർപ്പിന്റെ പ്രാധാന്യം. വലിയനോമ്പുകാലത്തെ ഒരു നീണ്ട കപ്പൽയാത്രയായും ഉയിർപ്പു പെരുനാളിനെ ആ യാത്രയുടെ ലക്ഷ്യമായ തുറമുഖമായും വി. പിതാക്കന്മാർ ഉപമിച്ചിട്ടുണ്ട്. ചരിത്രത്തിൽ മുമ്പോ പിമ്പോ ഉണ്ടായിട്ടില്ലാത്ത ഉയിർപ്പ് സംഭവമാണ് ക്രിസ്തുസഭയുടെ ആവിർഭാവത്തിനും വളർച്ചയ്ക്കും അടിത്തറ പാകിയത്. 40-ാം നാൾ കർത്താവ് സ്വർഗ്ഗാരോഹണം ചെയ്തുവെങ്കിലും താൻ സഭയിൽ സ്ഥാപിച്ച് ശിഷ്യരിലൂടെ നൽകിയ കൗദാശികാനുഭവം മൂലം നമ്മോടുകൂടെയിരുന്നു രക്ഷാപ്രവർത്തനത്തിൽ നമ്മെ നയിക്കുന്നു. ഉയിർപ്പിനെപ്പറ്റിയുള്ള സംശയാതീതമായ ബോധ്യം ശിഷ്യന്മാരെ അടിമുടി വ്യത്യസ്തരാക്കി. മരണഭയം മൂലം ചിതറിപ്പോയിരുന്ന അവർ മരണത്തെ അഭിമുഖീകരിക്കുവാൻ സന്നദ്ധരായി. ഈ പരിവർത്തനത്തിന് ഉയിർപ്പുകാലത്തെ ആരാധന നമ്മെ സഹായിക്കണം.

ഉയിർപ്പു പെരുന്നാളിന്റെ സന്ധ്യയ്ക്കു മുമ്പ് സഭയിലെ ഏറ്റവും വലിയ പെരുനാൾ ആഘോഷിക്കുവാൻ പള്ളിയെയും മദ്ബഹായെയും അലങ്കരിച്ച് ഒരുക്കുന്നു.

ഉയിർത്തെഴുന്നേറ്റ കർത്താവിന്റെ കല്ലറ സുഗന്ധം പൂശുവാൻ പോയ സ്ത്രീകൾ കാണുന്നത് ഇരുട്ടുള്ളപ്പോൾ ആണ്. ആ സമയം അനുഭവിക്കുവാൻ അന്നത്തെ ആരാധനകൾ രാത്രിയിൽ നടത്തുന്നത് സഹായിക്കുന്നു. പാതിരാത്രിയുടെ മൂന്നാം കൗമ്മാ കഴിഞ്ഞ് ഉയിർപ്പിന്റെ ഔപചാരികമായ പ്രഖ്യാപനം നടത്തുന്നു. കർത്താവ് തന്റെ മനുഷ്യാവതാരം കൊണ്ട്, പാപം മൂലം മനുഷ്യവർഗ്ഗത്തോട് കോപിച്ചിരുന്ന പിതാവാം ദൈവത്തെ നിരപ്പാക്കി എന്ന ദൈവശാസ്ത്രസത്യം പ്രഘോഷിച്ചുകൊണ്ട് സഭ ശ്ലോമ്മോയുടെ ശുശ്രൂഷ നടത്തുന്നു. മറിയയെപ്പോലെ നാം രാത്രിയുടെ അവ്യക്തതയിൽ ക്രിസ്തുവിന്റെ ഉയിർപ്പിന് സാക്ഷികൾ ആകുന്നു. ഉയിർപ്പിന്റെ സാക്ഷികൾ ആകുവാനുള്ള ദൗത്യം കൈയേൽക്കുന്നു. ബലിക്കു മുമ്പായി സഹോദരനോട് അനുരഞ്ജനപ്പെടണം എന്ന കർത്തൃകല്പന അനുസ്മരിപ്പിക്കുന്ന സമാധാനചുംബനം ഔപചാരിക ശുശ്രൂഷയായി എല്ലാവരും ചേർന്നു നടത്തുന്നു. ഉയിർത്തെഴുന്നേറ്റ കർത്താവിൽനിന്ന് പ്രവഹിക്കുന്ന സമാധാനം പട്ടക്കാർ വഴി സഭയിൽ വിതരണം ചെയ്യുന്നു. സ്വർഗ്ഗാരോഹണം വരെയും മദ്ബഹായുടെ വടക്കുഭാഗത്ത് ഗോഗുൽത്തായിൽ സ്ലീബാ സ്വർഗ്ഗാരോഹണം വരെ പ്രതിഷ്ഠിക്കുന്നു. തന്റെ ശിഷ്യന്മാർക്ക് ആവർത്തിച്ച് കർത്താവ് പ്രത്യക്ഷപ്പെടുന്നതും അവരെ സ്ഥിരതയുള്ളവരാക്കുന്നതും തനിക്കുശേഷം അവരെ സഭാദൗത്യങ്ങൾ നിർവഹിക്കുവാൻ ചുമതലപ്പെടുത്തുന്നതും മറ്റൊരു കാര്യസ്ഥന്റെ ആഗമനത്തിനായി കാത്തിരിപ്പാൻ പ്രബോധിപ്പിക്കുന്നതുമായ സംഭവങ്ങൾ ഈ ആഴ്ചകളിൽ കേൾക്കുമ്പോൾ ആരാധകരുടെ വിശ്വാസം കൂടുതൽ സ്ഥിരപ്പെടുകയും ശ്ലൈഹിക പതാക വഹിക്കുവാൻ അവരെ പ്രാപ്തരാക്കുകയും ചെയ്യുന്നു. സഭയുടെ ചാക്രികാരാധനയിൽ രക്ഷയുടെ പ്രവർത്തനത്തിൽ വി. ത്രിത്വത്തിലെ മൂന്നാമന്റെ പ്രവേശനത്തെ സ്വീകരിക്കുവാനുള്ള പരിശീലനഘട്ടമാണിവിടെ - കർത്താവിന്റെ - ദൃശ്യമായ സാന്നിധ്യത്തിൽനിന്ന് പ. റൂഹായുടെ അദൃശ്യമായ ആളത്വത്തെ സ്വാംശീകരിക്കുവാനുള്ള പരിശീലനം നാം നേടുന്നു.

ഉയിർപ്പിന് ശേഷം ആദ്യത്തെ ഞായറാഴ്ച പുതുഞായറാഴ്ച എന്ന് അറിയപ്പെടുന്നു. പുതിയ അനുഭവങ്ങൾ, പുതിയ പ്രത്യാശ, പുതിയ വിശ്വാസങ്ങൾ എന്നിവയാണ് ആ പേരിന്റെ കാരണം. ആ ദിവസങ്ങൾക്ക് ഹേവോറെ നാളുകൾ എന്ന് പേരുണ്ട്. ഹേവോറെ എന്നാൽ വെളുത്ത എന്നർത്ഥം. അറിയിപ്പിന്റെ ശനിയാഴ്ച സമൂഹമായി മാമ്മൂദീസാ ഏറ്റവർ ഞായറാഴ്ച മുതൽ ഒരാഴ്ചക്കാലം വെള്ള വസ്ത്രം ധരിച്ച് പള്ളിയിൽ വന്ന് വി. കുർബ്ബാന അനുഭവിച്ചിരുന്നതിനാലാണ് ആ പേർ വന്നത്. ആ ആഴ്ചയിൽ എല്ലാ ദിവസവും ക്യംതായുടെ പ്രാർത്ഥനാക്രമമാണ് ഉപയോഗിക്കുന്നത്. ആ ആഴ്ചയിൽ നോമ്പോ ഉപവാസമോ ഇല്ല. ആഴ്ചയിലെ ഏത് ദിവസവും വിവാഹകൂദാശ നടത്തുവാൻ അനുവാദമുണ്ട്. ക്യംതായുടെ രാത്രി പ്രാർത്ഥനയുടെ രണ്ടാം കൗമ്മാ വരെ എട്ടാം രാഗവും അത് കഴിഞ്ഞ് ഒന്നാം രാഗവും ആരംഭിക്കുന്നു. പുതിയ യുഗോദയത്തിന് ചേർന്ന രാഗസംവിധാനം.

അന്യാദൃശവും അതുല്യവും ചരിത്രത്തിൽ വേറിട്ടുനിൽക്കുന്നതുമായ ഈ സംഭവം സഭയുടെ കൂടിവരവ് ഞായറാഴ്ചയിലേക്ക് വ്യത്യാസപ്പെടുത്തി. ശബത്ത്നാളിലെ ആരാധനകൾ അപ്രസക്തമായി, ഉയിർപ്പിന്റെ പ്രതീക്ഷ ഈ കാലം ആരാധകന്റെ ജീവിതവീക്ഷണത്തെ അടിമുടി വ്യത്യാസപ്പെടുത്തുന്നു.

വി. മത്തായി 28:1-20, രാത്രി. വി. ലൂക്കോസ് 24:1-12, പ്രഭാതം വി. യോഹന്നാൻ 20:1-18.

സ്ലീബാ ആഘോഷം. ലേവ്യ 23:26-32, മീഖാ 7:8-13, യിരമ്യാവ് 57:19-20, 60:17-22, 1 പത്രോസ് 5:5-14, റോമർ 8:5-11.

വി. യോഹന്നാൻ 13:34-35, 14:27, 15:11-15, 17-19, 17:1, 11-17, 24-26.

പുറപ്പാട് 40:17-23, സംഖ്യ 10:1-10, 1 ശമുവേൽ 21:2-7, ന്യായാധിപന്മാർ 6:11-16, യോവേൽ 2:21-32, നഹൂം 2:1-8, ഏശായ 60:1-16, 61:10-62:5.

പ്രവൃത്തികൾ 2:22-43, 1 കൊരി. 15:20-28, വി. മർക്കോസ് 16:1-8.

**പെസ്ഗോമോ**

സ. സങ്കീ. 12:5. 'എളിയവരുടെ പീഡയും ദരിദ്രന്മാരുടെ നെടുവീർപ്പും നിമിത്തം ഇപ്പോൾ ഞാൻ എഴുന്നേൽക്കും. രക്ഷക്കായി കാംക്ഷിക്കുന്നവനെ ഞാൻ അതിലാക്കും എന്ന് യഹോവ അരുളിച്ചെയ്യുന്നു.'

പാതിര. സങ്കീ. 78:65. 'അപ്പോൾ യഹോവ ഉറക്കം ഉണർന്നവനെപ്പോലെയും വീഞ്ഞുകുടിച്ച് അട്ടഹസിക്കുന്ന വീരനെപ്പോലെയും ഉണർന്നു.'

പ്രഭാതം. സ്ലീബാ ആഘോഷം. സങ്കീ. 96:11. 'ആകാശം സന്തോഷിക്കുകയും ഭൂമി ആനന്ദിക്കുകയും സമുദ്രവും അതിന്റെ നിറവും മുഴങ്ങുകയും ചെയ്യട്ടെ.'

**ഹേവോറെ ദിനങ്ങൾ**

**തിങ്കൾ** - വി. ലൂക്കോസ് 24:13-35, വി. മത്തായി 28:11-20, വി. ലൂക്കോസ് 24:13-35.

ഉല്പത്തി 41:41-46, സംഖ്യ 7:84-89, 1 രാജാ. 18:36-40, ഏശായ 40:9-15.

1 പത്രോസ് 2:19-25, റോമർ 6:12-23.

**ചൊവ്വ** - വി. മർക്കോസ് 15:37-16:8, വി. മർക്കോസ് 16:9-18, വി. മത്തായി 28:11-20.

പുറപ്പാട് 14:26-31, യോശുവാ 6:9-16, ബാറാസീറാ 1:1-8, ഏശായ 63:8-14, പ്രവൃത്തി 13:26-39, എഫേസ്യർ 6:10-24.

**ബുധനാഴ്ച** - വി. ലൂക്കോസ് 23:46-24:12, വി. ലൂക്കോസ് 24:12-24, വി. ലൂക്കോസ് 24:1-12.

പുറപ്പാട് 40:1-16, യോശുവാ 2:1-6, ഹോശയ 8:1-8, ഏശായ 65:1-7, പ്രവൃത്തി 4:8-21, എബ്രായർ 3:1-13.

**വ്യാഴം** - വി. യോഹന്നാൻ 19:30-20:2, വി. യൂഹാനോൻ 20:3-18, വി. യൂഹാനോൻ 20:11-18.

പുറപ്പാട് 34:4-12, 1 രാജാ. 20:28-30, മീഖാ 4:1-7, ഏശായ 37:8-17, 1 യോഹന്നാൻ 4:19-5:15, എബ്രായർ 11:3-6.

**വെള്ളി** - വി. യോഹന്നാൻ 20:18-23, വി. മത്തായി 27:50-61, വി. മത്തായി 28:1-10.

ആവർത്തനം 16:1-8, യോശുവാ 8:30-38, സദൃശവാക്യങ്ങൾ 9:1-11, യോവേൽ 3:16-21, ഏശായ 26:1-8.

1 പത്രോസ് 3:17-22, എബ്രായർ 11:32-40.

**ശനി** - വി. ലൂക്കോസ് 24:25-44, വി. മത്തായി 27:62-28:20, വി. മത്തായി 28:11-20.

യോശുവാ 1:5-9, 1 രാജാ. 17:17-22, ഏശായ 44:23-28, പ്രവൃത്തി 26:19-25, ഫിലിപ്യർ 2:1-11.

**B. പുതുഞായറാഴ്ച 8/1-5**

ക്രിസ്തുവിന്റെ ഉയിർപ്പ് ചരിത്രഗതിയെയും ചരിത്രവീക്ഷണത്തെയും നവീനമാക്കി. ഈ നവീന ദർശനമാണ് ഉയിർപ്പ് കാലത്തെ ആരാധനകൾ നമുക്ക് നൽകേണ്ടത്. ജീവിതത്തിന്റെ ഏത് സമസ്യകളെയും പ്രഹേളികകളേയും ക്രിസ്തുവിന്റെ പുനരുത്ഥാനം നൽകുന്ന നവീന വീക്ഷണത്തിന്റെ അടിസ്ഥാനത്തിൽ സമീപിക്കുവാൻ നാം സജ്ജരാകുന്നു. ക്രിസ്തുവെന്ന തലയോളം വളരുന്നതിന് ഈ പുതിയ വളർച്ച അനിവാര്യമത്രേ. അതാണ് ഈ കാലത്തിന്റെ സന്ദേശം. ഉയിർപ്പും പുതുഞായറാഴ്ചയും ആഴ്ചവട്ടത്തിന്റെ എട്ടാം നാളും ഒന്നാംനാളും തമ്മിലുള്ള മേളനസ്ഥാനമാണ്. വാങ്ങിപ്പോയവരും (ഭൂതകാലവും) വർത്തമാനകാലവും ജീവിച്ചിരിക്കുന്നവരും ഭാവികാലവും പിറവിയെടുക്കുന്നവരും എല്ലാം ഉൾപ്പെടുന്ന നിത്യതയുടെ മഹാസന്തോഷത്തെ ഈ രണ്ടു ഞായറാഴ്ചകളിലും പ്രതീകാത്മകമായി സൂചിപ്പിക്കുന്നു. പുതിയ ആകാശവും പുതിയ ഭൂമിയും ഭാവിയിലെ പ്രതീക്ഷയാണെങ്കിൽ അതിന്റെ മുന്നാസ്വാദനമാണ് മറ്റു ഞായറാഴ്ചകളേക്കാൾ ഉപരി ഈ രണ്ടു ഞായറാഴ്ചകളും.

**ദൈവമാതാവിനോടുള്ള വചനിപ്പ് മാർച്ച് 25 എന്ന് സ്ഥിരീകരിക്കപ്പെട്ടതോടെ ജനപ്പെരുന്നാൾ ഒമ്പത് മാസങ്ങൾക്കുശേഷം ഡിസംബർ 25 എന്ന് അംഗീകരിക്കപ്പെട്ടു. എ.ഡി. 407-ൽ സ്വർണ്ണനാവുകാരനായ ഈവാനിയോസ് ആണ് ഡിസംബർ 25-നെപ്പറ്റി ആദ്യം പ്രസ്താവിച്ച് കാണുന്നത്. പൗരസ്ത്യ സഭയിലും കിഴക്കൻ സഭകളിലും ഈ തീയതിയിലെ ആഘോഷം ആരംഭിച്ചത് പല കാലങ്ങളിലായിട്ടാണ്. ക്രിസ്തുവിന്റെ ജനനം അതിശൈത്യമുള്ള ഒരു രാത്രിയിൽ ആയിരുന്നു. അട്ടിടയന്മാർ അനുഭവിച്ച ആ ശൈത്യം അന്നത്തെ ആരാധനയിലൂടെ നാം അനുഭവിക്കുന്നു. അന്ധകാരയുഗം പ്രകാശത്തെ പ്രസവിച്ചു എന്ന സത്യത്തിന് ഈ ആരാധനയിലൂടെ വിശ്വാസികൾ സാക്ഷികളാകുന്നു.**

ഉയിർപ്പു ഞായർ മുതൽ ഒരാഴ്ചക്കാലം നിത്യവും അതത് ദിവസത്തേക്കുള്ള പെങ്കീസാ നമസ്കാരമോ ക്യംതാ നമസ്കാരമോ ഉപയോഗിക്കുന്നു എന്ന് നേരത്തെ സൂചിപ്പിച്ചുവല്ലോ. പുതുഞായറാഴ്ച കഴിഞ്ഞ് ശ്ഹീമ്മോ നമസ്കാരം പുനരാരംഭിക്കുന്നു. ഉയിർപ്പു മുതൽ പെന്തിക്കോ സ്തിപ്പെരുന്നാൾ വരെ അമ്പത് ദിവസം ആരാധനയിൽ മുട്ടുകുത്തൽ ഇല്ല.

ഒഴിഞ്ഞ കല്ലറ കണ്ടു എങ്കിലും ക്രിസ്തുവിന്റെ ഉയിർപ്പിൽ ശിഷ്യരുടെ വിശ്വാസം ഉറച്ചതായിരുന്നില്ല. അവരെ ഉറപ്പിക്കുന്ന അനുഭവങ്ങൾ 40 ദിവസങ്ങളിലായി അവർക്ക് കർത്താവ് നൽകുന്നു. സംശയം ശിഷ്യന്മാർക്ക് മാത്രമല്ല. അവിശ്വസനീയമായ ആ സംഭവത്തിൽ എക്കാലവും സംശയിക്കുന്നവരുണ്ട്. ഭയപരവശരായി ഒളിച്ചിരുന്ന ശിഷ്യന്മാർക്കു കർത്താവ് പ്രത്യക്ഷപ്പെടുന്നു. അവർക്ക് സമാധാനം ആശംസിക്കുന്നു. തോമ്മായോട് വിലാപ്പുറത്തെ മുറിവിൽ വിരൽ വെച്ച് സംശയം നീക്കുവാൻ ആവശ്യപ്പെടുന്നു. ഉയിർത്തെഴുന്നേറ്റ ക്രിസ്തു പാപമോചനാധികാരം പന്തിരുവർക്ക് നൽകുന്നു. പെസഹാനാളിൽ വി. കുർബ്ബാന അർപ്പിക്കുവാനുള്ള അധികാരം പോലെ കുമ്പസാരിപ്പിക്കാനുള്ള അധികാരവും ക്രിസ്തു നൽകിയത് പന്തിരുവർക്കാണ്. ഉയിർത്തെഴുന്നേല്പ്പ് ഒരു മായയല്ല; ഉയിർത്ത കർത്താവിന് ദൃശ്യവും സ്പർശനയോഗ്യവും ആയ ശരീരമുണ്ട്.

വി. യോഹന്നാൻ 20:19-31, വി. യോഹന്നാൻ 20:19-31, വി. യോഹന്നാൻ 20:19-29.

**ഹേവോറെ തിങ്കളാഴ്ച വായനകൾ**

പെസ്ഗോമോ. സങ്കീർത്തനം 18:10, സങ്കീ. 119:27

'അവർ കെരൂബിനെ വാഹനമാക്കി പറന്നു; അവൻ കാറ്റിന്റെ ചിറകിലിരുന്ന് പറപ്പിച്ചു.'

'നിന്റെ പ്രമാണങ്ങളുടെ വഴി എന്നെ ഗ്രഹിപ്പിക്കേണമേ. എന്നാൽ ഞാൻ നിന്റെ അത്ഭുതങ്ങളെ ധ്യാനിക്കും.'

**B. പുതുഞായറാഴ്ചക്കുശേഷം ഒന്നാം ഞായർ 2/6**

യേശു ഉയിർത്തെഴുന്നേറ്റു എന്ന സത്യം അനുഭവപ്പെട്ടു എങ്കിലും അതിന്റെ അടിസ്ഥാനത്തിൽ ജീവിതം കെട്ടിപ്പടുക്കുവാൻ ശ്ലീഹന്മാർ മടിച്ചു. പത്രോസിന്റെ നേതൃത്വത്തിൽ മീൻപിടുത്തത്തിലേക്ക് തിരിഞ്ഞു. അവരെ നഷ്ടപ്പെടുത്തുവാൻ തയ്യാറില്ലാത്ത കർത്താവ് അവിടെ അവർക്ക് അത്ഭുതകരമായി പ്രത്യക്ഷനായി. ക്രിസ്തു ഉയിർത്തു എന്ന സന്ദേശത്തോട് ഉണ്ടാകുവാനിരിക്കുന്ന പ്രതികരണം ഇന്നെന്നപോലെ അന്നും മനുഷ്യരെ ഭീരുക്കളാക്കി. വിശ്വാസജീവിതത്തിൽ ചാഞ്ചല്യം എത്രയോ സ്വാഭാവികം. തന്റെ മനുഷ്യസ്നേഹം അവർക്ക് സ്ഥിരത നൽകുന്നു. തീബേറിയോസ് കടൽത്തീരം വിശ്വാസചാഞ്ചല്യത്തിൽ നിന്ന് വിശ്വാസ സ്ഥിരത കണ്ടെത്തുന്നു. വിശ്വാസ ചാഞ്ചല്യത്തിലും അവരെ കരുതുന്ന സ്നേഹം അവർ അനുഭവിച്ചു. ആ അനുഭവം നമ്മെയും ധൈര്യപ്പെടുത്തണം.

വി. യോഹന്നാൻ 21:1-14, വി. യോഹന്നാൻ 21:15-25, വി. യോഹന്നാൻ 21:1-14.

ഹേവോറെ ചൊവ്വാഴ്ചയിലെ വായന കാണുക.

**C. പുതുഞായറാഴ്ചയ്ക്കുശേഷം രണ്ടാം ഞായർ 3/7**

'ഞാൻ ക്രിസ്തുവിനോടൊന്നിച്ച് ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഇനി ഞാനല്ല ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നു' എന്ന് ഗലാത്യരോട് അവകാശപ്പെട്ട അനുഭവത്തിലേക്കാണ് ഉയിർപ്പുകാലത്തിലെ ആരാധനകൾ നമ്മെ വളർത്തേണ്ടത്. യേശുക്രിസ്തുവിനെ ക്രൂശിക്കപ്പെട്ടവനായി വലിയ നോമ്പുകാലം നമ്മുടെ വിശ്വാസക്കണ്ണുകൾക്കു മുമ്പിൽ വരച്ചുകാട്ടി. ഇനിയും നമ്മെ ക്ഷുദ്രം ചെയ്തു മയക്കുവാൻ ആരെങ്കിലും ശ്രമിച്ചാൽ അതിനെ വിഫലമാക്കുവാനുള്ള ഊർജ്ജം ഉയിർത്തെഴുന്നേൽപ്പിനെപ്പറ്റിയുള്ള ബോധ്യം നമുക്ക് നൽകുന്നു. വരുവാനുള്ള ലോകത്തിലെ പുതിയ ജീവനായി നോക്കിപ്പാർത്തിരിക്കുന്ന പ്രത്യാശ ക്രൈസ്തവജീവിതത്തെ അർത്ഥപൂർണ്ണവും ലക്ഷ്യപൂർണ്ണവുമാക്കുന്നു.

വി. യോഹന്നാൻ 6:16-29, വി. മത്തായി 14:22-33, വി. മർക്കോസ് 2:13-22.

ഹേവോറെ ബുധനാഴ്ചയുടെ വായനകൾ കാണുക.

മനുഷ്യരുടെ ഇടയിലെ ഉച്ചനീചത്വങ്ങളുടെ അതിർവരമ്പുകൾ ക്രിസ്തു നിഷേധിക്കുന്നു. യാതൊരു കാരണത്താലും മനുഷ്യനെ അധഃസ്ഥിതനെന്ന് മുദ്ര കുത്തുവാൻ സമ്മതിക്കാത്ത ക്രിസ്തുമതദർശനം നാം സമൂഹത്തിന് നൽകണം. 1811-ലെ മലയാളം ബൈബിൾ വിവർത്തനത്തിലൂടെ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ, കായംകുളം പീലിപ്പോസ് റമ്പാൻ തുടങ്ങിയവർ ഈ ദർശനമാണ് മലയാളിക്ക് നൽകിയത്. കേരളം വായിച്ച ആദ്യത്തെ ദർശനസംഹിതയായിരുന്നു ബൈബിൾ പുതിയനിയമം. അനിവാര്യമായും അത് കേരളത്തെ അനിഷേധ്യമായ നവോത്ഥാന പദ്ധതിയിലേക്ക് ഉപനയിച്ചു. കേരളത്തിലെ എല്ലാ നവോത്ഥാന സംരംഭങ്ങളും 1811-ന് ശേഷം ആരംഭിച്ചവയാണ്. സമസ്ത മേഖലകളിലേക്കും വ്യാപിച്ചുകൊണ്ടിരിക്കുന്ന ബൈബിൾ ദർശനം നമ്മിലൂടെയാണ് സമകാല തലമുറ ഗ്രഹിക്കേണ്ടത്. പൂർണ്ണമായ ഒരു പൊളിച്ചെഴുത്തിലേക്ക് നമ്മുടെ കാഴ്ചപ്പാടുകളെ നയിച്ചുണർത്തുവാൻ ഉയിർപ്പിന്റെ സന്ദേശത്തിന് കഴിയും.

**D. പുതുഞായറാഴ്ചയ്ക്കുശേഷം മൂന്നാം ഞായർ. 4/8**

ക്രിസ്തുവിന്റെ പ്രതിപുരുഷനായി ജീവിക്കുന്ന ഒരാൾക്ക് സമകാലജീവിതത്തോട് ക്രിസ്തുവിനുണ്ടായിരുന്നതുപോലെ ധാരാളം കർത്തവ്യങ്ങൾ ഉണ്ട്. നാം ജീവിക്കുന്ന സമസ്തമേഖലകളിലും ശുദ്ധീകരണ-രക്ഷാ പ്രവർത്തനങ്ങൾ ലോകാവസാനംവരെ തുടരേണ്ടിയിരിക്കുന്നു. അത് ക്രിസ്തുവിൽ തുടങ്ങി. നമ്മിൽ ജീവിക്കുന്നത് ക്രിസ്തു ആകയാൽ കാലാതീതമായ ആ ദൗത്യം ഏറ്റെടുക്കുക ഓരോ വിശ്വാസിയുടെയും ചുമതലയും ബാധ്യതയുമാണ്. ഉയിർപ്പുകാലാരാധനകൾ അതിന് നമ്മെ സജ്ജരാക്കുന്നു.

വി. ലൂക്കോസ് 5:27-39, വി. മർക്കോസ് 2:13-22 (വി. യൂഹാനോൻ 3:10-21), വി. യൂഹാനോൻ 4:31-38.

ഹേവോറെ വ്യാഴാഴ്ചയിലെ വായന കാണുക.

**E. പുതുഞായറാഴ്ചയ്ക്കുശേഷം നാലാം ഞായർ 5/1**

വി. യോഹന്നാൻ 14:1-14, വി. യോഹന്നാൻ 16:16-30, വി. ലൂക്കോസ് 9:51-62.

ഹേവോറെ വെള്ളിയാഴ്ചയിലെ വായനകൾ കാണുക.

വ്യവസ്ഥകളോടെ ക്രിസ്തുവിന്റെ ശിഷ്യത്വം അവകാശപ്പെടുന്നവരാണ് പലരും. ക്രിസ്തുവിന്റെ ശിഷ്യത്വം നിരുപാധികം സ്വീകരിക്കപ്പെടേണ്ടതാണ്. നാളെ ഞാൻ അനുതപിച്ചുകൊള്ളാം എന്ന് നിത്യവും നിശ്ചയിക്കുന്ന ഒരു സ്വഭാവക്കാരനെ ശ്ഹീമ്മാ നമസ്കാരം പരിചയപ്പെടുത്തുന്നുണ്ട്. നമ്മുടെ പിടിയിലുള്ളത് വർത്തമാനകാലം മാത്രം. ആ കാലം ചുമതലകൾ ഏറ്റെടുക്കുവാൻ ഈ കാലം നമ്മോടാവശ്യപ്പെടുന്നു. ആരാധനാവർഷത്തിലെ പ്രധാന ക്രിസ്തുസംഭവങ്ങൾ പിന്നിട്ടിരിക്കുന്ന ഒരാൾക്ക് വളർച്ചയുടെ പൂർത്തിയായി വളരെ ക്രിസ്തുസംഭവങ്ങളെ കാത്തിരിക്കാറില്ല. ക്രിസ്തുവിന്റെ അസാന്നിധ്യത്തിൽ സഭയെ നയിക്കുവാൻ ശിഷ്യന്മാർ പ്രാപ്തരാക്കപ്പെട്ടതുപോലെ നമ്മിലും രൂപാന്തരം സംഭവിക്കണം.

**സ്വർഗ്ഗാരോഹണം. രാഗം 5**

വി. ലൂക്കോസ് 24:36-53, വി. മർക്കോസ് 16:14-20.

ആവർത്തനം 9:26-10:5, 1 ശമുവേൽ 9:15-10:1, ഏശായ 48:20-49:4. പ്രവൃത്തി 1:1-11, എഫേസ്യർ 4:1-16 + 1 തീമോ. 3:16.

പെസ്ഗോമോ. സങ്കീ. 68:18, സങ്കീ. 24:9

'നീ ഉയരത്തിലേക്ക് കയറി, തടവുകാരെ പിടിച്ചുകൊണ്ടുപോയി. യാഹ് എന്ന ദൈവം അവിടെ വസിക്കേണ്ടതിന് നീ മനുഷ്യരോട്, മത്സരികളോടുതന്നേ, കാഴ്ച വാങ്ങിയിരിക്കുന്നു.'

'വാതിലുകളേ, നിങ്ങൾ തലകൾ ഉയർത്തുവീൻ, പണ്ടേയുള്ള കതകുകളേ, ഉയർന്നിരിക്കുവിൻ. മഹത്വത്തിന്റെ രാജാവ് പ്രവേശിക്കട്ടെ.'

ക്രിസ്തു ഉയിർത്തെഴുന്നേറ്റു എന്നതുപോലെ സുനിശ്ചിതമായ വേദസത്യമാണ് സ്വർഗ്ഗാരോഹണം. ശിഷ്യന്മാർ സാക്ഷികൾ ആണ്. വീണ്ടും വരുമെന്ന പ്രത്യാശാനിർഭരമായ വാക്കുകൾ അവർ കേട്ടതാണ്. ക്രിസ്തുവിന്റെ പുനരാഗമനവും എല്ലാവരുടെയും ഉയിർപ്പും ന്യായവിധിയും പുതിയ ലോകത്തിലെ പുതിയ ജീവനും നമ്മുടെ വിശ്വാസപ്രഖ്യാപനത്തെ അർത്ഥപൂർണ്ണമാക്കുന്ന പ്രത്യാശയാണ്. ഈ പ്രത്യാശയിൽ മനുഷ്യവർഗ്ഗത്തെ ബന്ധിക്കുവാനുള്ള വിശ്വാസം ഇന്നത്തെ ആരാധന നൽകുന്നു. ഉയരത്തിൽനിന്ന് ശക്തി പ്രാപിക്കുവോളം നഗരത്തിൽ അവർ പാർത്തത് അവർക്ക് ഇന്ന് കിട്ടിയ നിർദ്ദേശപ്രകാരമാണ്. അത് വ്യർത്ഥമായില്ല എന്ന് പിന്നീടുള്ള അനുഭവം തെളിയിച്ചു.

**F. പെന്തിക്കോസ്തിക്കു മുമ്പുള്ള ഞായർ 6/2**

അപ്പോസ്തോലന്മാർ 'മറ്റൊരു കാര്യസ്ഥനു' വേണ്ടി കാത്തിരിക്കുന്ന പത്ത് ദിവസങ്ങളാണിത്. ഈ ദിവസങ്ങളിൽ വിവാഹം നടത്താറില്ല. പ്രഖ്യാപിത നോമ്പില്ല എങ്കിലും നോമ്പിന്റെ അന്തരീക്ഷത്തിൽ ഈ ദിവസങ്ങൾ കഴിച്ചുകൂട്ടുന്നു. മാമ്മൂദീസായിൽ ഒരിക്കലായി വി. റൂഹായെ പ്രാപിച്ചവർ അതിന്റെ ശക്തിയും ഊർജ്ജവും ചൈതന്യവും വർദ്ധിപ്പിക്കുവാൻ ഈ ദിവസങ്ങളിൽ പ്രാർത്ഥിക്കുന്നു. സംവിധാനവും ആസൂത്രണവും ആവശ്യമായ പദ്ധതികൾക്ക് വ്യക്തതയും മാർഗ്ഗനിർദ്ദേശവും ലഭിക്കുവാൻ പരിശുദ്ധാത്മവ്യാപാരം അനിവാര്യമത്രേ. ക്രിസ്തുവില്ലാത്ത ഒരു സംഘമായി ലോകത്തെ അഭിമുഖീകരിക്കുവാൻ ശ്ലീഹന്മാർക്ക് ആവശ്യമായ ശക്തിയും ദർശനവും ലഭിച്ചത് ഈ കാര്യസ്ഥനിൽ നിന്നാണ്. തളർന്നു എന്നു തോന്നുമ്പോൾ ഒക്കെയും ഈ ശക്തി സമാഹരണം ഒരു ജീവിതശൈലിയാക്കാവുന്നതാണ്. യാതൊരു കോലാഹലവും ആരവങ്ങളും കൂടാതെ ശാന്തമായി നടക്കപ്പെട്ട സെഹ്യോൻ മാളികയിലെ കാത്തിരിപ്പ് എക്കാലത്തെയും കാത്തിരിപ്പ് സംഘങ്ങൾക്ക് മാതൃകയാവേണ്ടതാണ്. ഭീരുക്കളും പഠിപ്പില്ലാത്തവരുമായ ഒരു സംഘം ആളുകൾ ലോകത്തെ കീഴ്മേൽ മറിക്കുവാൻ ആവശ്യമായ മാനസികബലം പ്രാപിക്കുവാൻ പണിപ്പുരയിൽ ഒരുങ്ങുകയാണ്. ഒരുപാട് നൽവരങ്ങൾ അവർക്ക് ലഭിക്കേണ്ടതുണ്ട്. അവർ അതിനായി കാത്തിരിക്കുന്നു.

1877-ൽ പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയോടു യാത്ര പിരിഞ്ഞ ശേഷം അദ്ദേഹം മേല്പട്ടസ്ഥാനം നൽകിയ ആറു പേരും വെട്ടിക്കൽ ദയറായിൽ സമ്മേളിച്ച് ഉപവസിച്ച് പ്രാർത്ഥിച്ച് ശക്തി സംഭരിച്ച സഭാചരിത്ര സംഭവം ഇവിടെ ഓർക്കാവുന്നതാണ്.

മലങ്കരമെത്രാപ്പോലീത്താ സഭാതേജസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ കണ്ഠകോടാലികളാകുവാൻ ഉദ്ദേശിക്കപ്പെട്ട പുതിയ ആറു മെത്രാപ്പോലീത്തന്മാരും മലങ്കരമെത്രാപ്പോലീത്തായുടെ കണ്ഠാഭരണങ്ങളായി മാറിയത് വെട്ടിക്കൽ ഉപവാസത്തിന് ശേഷമാണ്.

വി. യോഹന്നാൻ 16:31-17:12, വി. യോഹന്നാൻ 17:13-26, വി. യോഹന്നാൻ 13:31-36.

ഹേവോറെ ശനിയാഴ്ചയിലെ വായനകൾ കാണുക.

(തുടരും)

"ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും."

**- പ. പരുമല തിരുമേനി**




പരിശുദ്ധ അന്ത്യോഖ്യാ പാത്രിയർക്കേറ്റുമായി മലങ്കരസഭയ്ക്ക് ഒരു പ്രത്യേക ബന്ധം ഉണ്ട് എന്ന വിഷയത്തിൽ ഓർത്തഡോക്സ് സഭയ്ക്ക് പാത്രിയർക്കീസ് കക്ഷിയുമായി തർക്കമില്ല. എന്നാൽ ആ ബന്ധത്തിന്റെ സ്വഭാവം സംബന്ധിച്ച് ഈ രണ്ട് വിഭാഗത്തിനും വ്യത്യസ്ത കാഴ്ചപ്പാടുകളാണ് ഉള്ളത്. മലങ്കരസഭയ്ക്ക് അന്ത്യോഖ്യ പാത്രിയർക്കേറ്റുമായ ബന്ധം സംബന്ധിച്ച ഭിന്നതയാണ് സഭാതർക്കത്തിലെ കേന്ദ്ര വിഷയം (രീശ ശൗെല) ആയി വ്യവഹരിക്കപ്പെടുന്നത്. പാത്രിയർക്കീസ് ബാവായ്ക്ക് മലങ്കര സഭയിൽ സ്വതന്ത്രമായ ഭരണ സ്വാതന്ത്ര്യവും, നിരുപാധികമായ ഇടപെടൽ അവകാശവും ഉണ്ട് എന്നാണ് പാത്രിയർക്കീസ് കക്ഷിക്കാരുടെ വാദം. എന്നാൽ ആ ബന്ധം ഇന്ത്യയുടെ സുപ്രീംകോടതിയുടെ വിധിപ്രകാരം 1934-ലെ സഭാ ഭരണഘടന നിർവ്വചിച്ചിരിക്കുന്നതുപോലെ ആയിരിക്കണമെന്ന് ഓർത്തഡോക്സ് സഭ നിഷ്ക്കർഷിക്കുന്നു. ഇത് നിയമാധിഷ്ഠിതമായത് കൊണ്ട് മാത്രമല്ല സഭയ്ക്ക് മുഴുവനായി ബാധകമാകുന്നത് പ്രത്യുത 1958 - 1975 കാലഘട്ടത്തിൽ ഐക്യ മലങ്കര സഭയിൽ ഈ ഭരണഘടനയാണ് പ്രാബല്യത്തിലിരുന്നത് എന്നത് കൊണ്ടു കൂടിയാണ് . മുൻ പാത്രിയർക്കീസ് കക്ഷിക്കാരുടെ സഹകരണത്തോടെ ഈ കാലഘട്ടത്തിൽ ഭരണഘടന ഭേദഗതി ചെയ്തത് അവർക്ക് നിഷേധിക്കാനാവില്ല. കൂടാതെ, 1958-ലെയും 1995-ലെയും വിധിക്കുശേഷം അന്നത്തെ പാത്രിയർക്കീസ് കക്ഷിയിലെ എല്ലാ മേല്പട്ടക്കാരും ഈ ഭരണഘടന അംഗീകരിച്ച് പ്രതിജ്ഞാപത്രം നൽകിയിട്ടുള്ളതുമാണ്. അതുകൊണ്ട് ഈ ഭരണഘടനയും, അതിൽ വിഭാവനം ചെയ്യുന്ന മലങ്കര അന്ത്യോഖ്യാ ബന്ധവും അതേപടി സ്വീകരിക്കുവാനുള്ള ധാർമ്മികമായ ബാധ്യത പാത്രിയർക്കീസ് കക്ഷിക്ക് ഉണ്ട്. ആ സാഹചര്യത്തിൽ ഇപ്പോൾ പാത്രിയർക്കീസ് പക്ഷം ഉയർത്തിയിരിക്കുന്ന വാദത്തിന് നിയമപരമായ അടിസ്ഥാനമോ ധാർമ്മികമായ പിൻബലമോ ഇല്ലെന്ന് പറയേണ്ടിവരും.

1958 ലെ പാത്രിയർക്കീസ് കക്ഷിയിലെ പിതാക്കന്മാർക്ക് അജ്ഞാതവും 1995 ലെ വിധി വരെ ഉയർത്താത്തതുമായ രണ്ട് വാദങ്ങളാണ് ഇപ്പോൾ പാത്രിയർക്കീസ് പക്ഷത്തു നിന്നും തങ്ങളുടെ നിലപാട് സാധൂകരിക്കുന്നതിനായി അവതരിപ്പിക്കുന്നത്. ഒന്ന്, പരിശുദ്ധ അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവായുടെ ഭരണവരുതിയിൽ മലങ്കരസഭ കഴിയേണ്ടത് പ്രമാണവിശ്വാസ (article of faith) മാണ്. രണ്ട്, അന്ത്യോഖ്യായോടുള്ള തീർക്കാനാവാത്ത കടപ്പാടുണ്ട്. ഈ വാദങ്ങൾ ഉയർത്തി അവർ അന്ത്യോഖ്യ പാത്രിയർക്കേറ്റിനോടുള്ള നിയന്ത്രിത ബന്ധം നിരാകരിക്കാൻ ശ്രമിക്കുകയാണ്. വിശകലന ശേഷിയില്ലാത്ത വ്യക്തികൾ ഇത് അന്ധമായി വിശ്വസിക്കുന്നു. അതിലേറെ പേർ ഈ കാര്യത്തിൽ ആശയ അവ്യക്തതയിലുമാണ്. അതുകൊണ്ട് ഈ വിഷയങ്ങൾ പഠന വിഷയമാക്കേണ്ടത് ആവശ്യമായി വന്നിരിക്കുകയാണ്.

ഒന്നാമതായി, പാത്രിയർക്കേറ്റിന്റെ ഭരണത്തിൻ കീഴിൽ തന്നെ മലങ്കരസഭ കഴിയണം എന്ന വാദത്തിന് എന്തെങ്കിലും വിശ്വാസ അടിസ്ഥാനത്തിലുള്ള സാധൂകരണം ഉണ്ടോ എന്ന് അന്വേഷിക്കാം. സുറിയാനി സഭ ഓറിയന്റൽ ഓർത്തഡോക്സ് സഭയിലെ ഒരു അംഗ സഭയാണ്. മറ്റു സഭകൾ കോപ്റ്റിക് സഭ, അർമേനിയൻ സഭ, എത്യോപ്യൻ സഭ, എറിത്രിയൻ സഭ എന്നിവയാണ്. അവ ആരാധനക്രമം, ഭരണ സംവിധാനം, അനുഷ്ഠാനങ്ങൾ, അധികാര ഘടന, കാനോൻ എന്നിവയിലെല്ലാം വൈവിധ്യം പുലർത്തുന്നു. എന്നാൽ വിശ്വാസ വിഷയത്തിൽ ഈ സഭകൾ എല്ലാം ഐക്യം നിലനിർത്തുന്നു. ഇവ തമ്മിൽ വിശ്വാസ വിഷയങ്ങളിൽ ഭിന്നതയില്ല. അതുകൊണ്ട് ഈ സഭകൾ എല്ലാം തമ്മിൽ കുർബാന സംസർഗ്ഗവും ഉണ്ട്. ഈ സഭകളെല്ലാം പ. അന്ത്യോഖ്യാ പാത്രിയർക്കീസിന് പരിശുദ്ധ പത്രോസ് ശ്ലീഹായുടെ അപ്പോസ്തോലിക പിന്തുടർച്ചാവകാശം ഉണ്ടെന്ന് അംഗീകരിക്കുന്നു. അതേസമയം അതിന്റെ അടിസ്ഥാനത്തിൽ അദ്ദേഹത്തിന് ഓറിയന്റൽ സഭകളിലെ ഇതര അധ്യക്ഷന്മാർക്ക് ഉപരി എന്തെങ്കിലും സവിശേഷ അധികാരം ഉള്ളതായി വിശ്വസിക്കുന്നില്ല. നേരെ മറിച്ച്, സഭാധ്യക്ഷന്മാരുടെ അടിസ്ഥാന തുല്യതയിൽ വിശ്വസിക്കുകയും ചെയ്യുന്നു. അതുപോലെ അന്ത്യോഖ്യൻ പാത്രിയർക്കേറ്റ് മറ്റ് ഓറിയന്റൽ സഭകളുമായ ബന്ധത്തിൽ ഈ സവിശേഷ ഭരണാധികാര വാദം ഉന്നയിക്കുന്നുമില്ല. സ്ഥാനമഹിമയിലാകട്ടെ, അന്ത്യോഖ്യാ പാത്രിയർക്കീസിന് ഉള്ള സ്ഥാനം കോപ്റ്റിക് പാത്രിയർക്കീസിന് ശേഷമാണ്. അതുകൊണ്ട് ഇവിടെ പാത്രിയർക്കീസ് പക്ഷം ഉയർത്തുന്ന അന്ത്യോഖ്യാ പാത്രിയർക്കേറ്റിന്റെ ഈ സവിശേഷ അധികാര വിശ്വാസവാദം ഇതര ഓറിയന്റൽ സഭകൾക്കില്ല എന്ന് മാത്രമല്ല അങ്ങനെ ഒന്നിനെ അവർ നിരാകരിക്കുകയും ചെയ്യുന്നു. പത്രോസ് ശ്ലീഹായുടെ സ്ഥാന പിന്തുടർച്ചയുടെ അടിസ്ഥാനത്തിൽ അന്ത്യോഖ്യൻ പാത്രിയർക്കീസിന്റെ പേരിൽ ഇവിടെയുള്ള പാത്രിയർക്കീസ് വിഭാഗം ഉന്നയിക്കുന്ന വാദത്തിന് വിശ്വാസ അടിത്തറയില്ല എന്നാണ് ഇത് സൂചിപ്പിക്കുന്നത്. ഈ വസ്തുത അംഗീകരിച്ചുകൊണ്ട് പരിശുദ്ധ അന്ത്യോഖ്യ പാത്രിയർക്കീസിന് പരിശുദ്ധ പത്രോസിന്റെ പിൻഗാമി എന്ന നിലയിൽ പാത്രിയർക്കീസ് കക്ഷി അവകാശപ്പെടുന്ന സാർവ്വത്രിക ഭരണാവകാശവാദം പ്രമാണ വിശ്വാസമായി ഭവിക്കുന്നില്ല. ഒരേ വിശ്വാസമുള്ള അംഗസഭകളിൽ ഒന്നിന് മാത്രം പ്രത്യേക വിശ്വാസം ഉണ്ടാകാനാവില്ലല്ലോ. ഇവിടുത്തെ പാത്രിയർക്കിസ് കക്ഷികൾ സഭയിൽ ഐക്യമുണ്ടാകാതിരിക്കുവാൻ ഉയർത്തുന്ന ഒരു ഉടക്ക് ന്യായമായി മാത്രമേ ഇതിനെ പരിഗണിക്കാനാവൂ.

സഭയിലെ പാത്രിയർക്ക - കാതോലിക്ക സ്ഥാനങ്ങൾ തമ്മിലുള്ള ബന്ധങ്ങൾ നിർവ്വചിച്ചത് ഹൂദായ കാനോനാണ്. കാനോൻ നിയമങ്ങൾ പത്താം നൂറ്റാണ്ടു വരെയുള്ള സുന്നഹദോസ് തീരുമാനപ്രകാരം ആവിർഭവിച്ചിട്ടുള്ളതാണ്. ഈ തീരുമാനങ്ങളിൽ ഒന്നിൽ പോലും പത്രോസ് ശ്ലീഹായിൽ നിന്നുള്ള പിന്തുടർച്ചയുടെ അടിസ്ഥാനത്തിൽ അന്ത്യോഖ്യ പാത്രിയർക്കീസിന് പ്രത്യേക അധികാരമുള്ളതായി പരാമർശമില്ല. സുറിയാനി സഭയുടെ പൊതു അംഗീകാരമുള്ള ഹൂദായ കാനോന്റെ ആധികാരിക കയ്യെഴുത്ത് പ്രതികളുടെ അടിസ്ഥാനത്തിലാണ് 1934 ലെ സഭാഭരണഘടനയിൽ പാത്രിയർക്കീസ് - കാതോലിക്ക ബന്ധം നിർവ്വചിച്ചിരിക്കുന്നത്. അതുകൊണ്ട് ഇത് വിശ്വാസപരമായ ബന്ധമായിട്ടല്ല, മറിച്ച് കാനോനിക ബന്ധമായാണ് മനസ്സിലാക്കേണ്ടത്. കാനോൻ ഇതിനെ കാണുന്നതാകട്ടെ ഭരണപരമായ വിഷയമായിട്ടും.

ആദിമ ക്രൈസ്തവ സഭയിൽ രൂപപ്പെട്ട അപ്പോസ്തോലിക ഭരണഘടന പരിശോധിച്ചാൽ സഭയിൽ എപ്പിസ്ക്കോപ്പയ്ക്ക് ഉപരി ഒരു സ്ഥാനമില്ല. മെത്രാപ്പോലീത്ത, കാതോലിക്ക, പാത്രിയർക്കീസ്, പോപ്പ് എന്നീ സ്ഥാനങ്ങൾ റോമാ സാമ്രാജ്യത്തിന്റെ സിവിൽ അധികാരഘടനയ്ക്ക് സമാന്തരമായി രൂപപ്പെട്ട സഭാധികാരഘടനയിൽ അധികാര സ്ഥാനത്തിന്റെ ഗുരുത്വം അനുസരിച്ച് സിദ്ധിച്ച നാമങ്ങളാണ്. സത്യത്തിൽ അന്നത്തെ ഭൂമിശാസ്ത്ര - രാഷ്ട്രീയ (geo-political) ഭൂപടം മാറി രാഷ്ട്രീയ കേന്ദ്രങ്ങളുടെ സ്ഥിതി വ്യത്യാസം വന്നതോടെ ഈ സഭാധികാരഘടനയും കാലഹരണപ്പെടേണ്ടതായിരുന്നു. എന്നാൽ പിന്നീട് ഈ സഭാകേന്ദ്രങ്ങളോട് ആദരവ് പുലർത്തി പുതിയ സഭാകേന്ദ്രങ്ങൾ ഉണ്ടാവുകയായിരുന്നു. അമ്മേനിയൻ, കിലിക്യൻ, എത്യോപ്യൻ, എറിത്രിയൻ പാത്രി

യത്തിന്റെ അടിസ്ഥാനത്തിൽ കൽദായക്രമങ്ങൾ തുടരുന്നതിന്റെ പ്രസക്തി വിശദീകരിക്കാൻ വൈഷമ്യം നേരിട്ടെങ്കിലും അതിനെ പൂർണ്ണമായും നിർമ്മാർജ്ജനം ചെയ്യാൻ പതിനെട്ടാം നൂറ്റാണ്ടിനു കഴിഞ്ഞില്ല. അതേപോലെ നസ്രാണി സംസ്കൃതിയിലെ - വിശിഷ്യാ ആരാധനാ പാരമ്പര്യത്തിലെ - പ്രാദേശിക അംശങ്ങൾ അന്ത്യോഖ്യൻ മേല്പട്ടക്കാർക്ക് അസഹ്യമായിരുന്നു. ഇവയ്ക്കെതിരായും അനുകൂലവുമായ പരിശ്രമങ്ങളാണ് പതിനെട്ടാം നൂറ്റാണ്ടിൽ നസ്രാണികൾക്കിടയിൽ ഉടലെടുത്ത വിഭാഗീയതയുടെ താത്വിക അടിത്തറ എന്നു വേണമെങ്കിൽ പറയാം. അന്ത്യോഖ്യൻ മെത്രാന്മാരും അവരുടെ അനുയായികളും *പുത്തൻ ക്രമത്തിന്റെ* (പാശ്ചാത്യ സുറിയാനി) പ്രചാരകരായപ്പോൾ സ്വാഭാവികമായി മലങ്കര മെത്രാന്മാർ അതിനു വിരുദ്ധരായി.

പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യപാദമായപ്പോഴേയ്ക്കും അന്ത്യോഖ്യൻ ക്രമങ്ങളുടെ സ്വാധീനം നിർണായകമായി വർദ്ധിച്ചിരുന്നു. ഈ സാഹചര്യത്തിൽ 1769-ൽ മാവേലിക്കര കൂടിയ *മലങ്കര പള്ളിയോഗം* ഒരു ഒത്തുതീർപ്പു വ്യവസ്ഥ രൂപപ്പെടുത്തി. *നിരണം ഗ്രന്ഥവരി*യിലെ പരാമർശനപ്രകാരം ... *പുത്തൻ ക്രമം നമസ്ക്കാരവും, പട്ടം കെട്ടുകയും, കാപ്പയിട്ടു കുറുവാന ചൊല്ലുകയും, പെൺകെട്ടും മാമോദിസായും പഴയക്രമം നടന്നു കൊള്ളത്തക്കവണ്ണവും ഒരു പടിയോല എഴുതി. അതിൻവണ്ണം നടന്നുവന്നു...* അതനുസരിച്ച് മാർത്തോമ്മാ ആറാമൻ എപ്പിസ്ക്കോപ്പാ പാശ്ചാത്യ സുറിയാനി പാരമ്പര്യപ്രകാരം *മാർ ദീവന്നാസ്യോസ്* എന്ന പേരിൽ മെത്രാപ്പോലീത്തായായി സ്ഥാനാരോഹണം ചെയ്യുകയും ചെയ്തു.

ആറാം മാർത്തോമ്മായ്ക്കു ശേഷം *എടത്തിലെ മര്യാദ*യുടെ സംരക്ഷകരായ മാർത്തോമ്മാ മെത്രാൻ പരമ്പര ദുർബലമായി. അതേ സമയംതന്നെ പാശ്ചാത്യ മെത്രാന്മാരായ മാർ ഗ്രീഗോറിയോസ് യൂഹാനോന്റെ ശിഷ്യനായ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും മാർ ഈവാനിയോസ് യൂഹാനോന്റെ ശിഷ്യനായ കായംകുളം പീലിപ്പോസ് റമ്പാനും യഥാക്രമം വടക്കും തെക്കും പ്രബലരായി. അതിനാൽ അവർ ഇരുവരും നിർണ്ണായക സ്വാധീനം ചെലുത്തിയ 1809-ലെ *കണ്ടനാട് പടിയോല* കൽദായ ക്രമങ്ങളെ പൂർണ്ണമായും പരിത്യജിച്ച് *...നമസ്കാരവും, കുറുബാനയും, മാമൊദിസായും, പെങ്കെട്ടും, യൽദായും, ദെനഹായും, ഒശാനയും, ദുഖവെള്ളിയാഴ്ചയും, ക്യംന്തായും, പെന്തിക്കുസ്തിയും - യാക്കൊബായ സുറിയാനിക്കാരുടെ ക്രമത്തി നടന്നുകൊൾകയും...* വേണമെന്ന് തീരുമാനിച്ചു. എന്നു മാത്രമല്ല, ആരാധനക്രമങ്ങളെ ഇപ്രകാരം ഏകീകരിയ്ക്കാൻ ... *പള്ളി മര്യ്യാദകളു നടത്തെണ്ടുന്നതിന്ന, ആണ്ടു തക്കുസാക്രമം പെർത്തച്ച പൊസ്ഥകം, പള്ളിക്കാർയ്യത്തിൽനിന്ന വാങ്ങിച്ചുകൊൾകയും...* വേണമെന്നും, *...തെക്കും വടക്കും രണ്ടു പടുത്ത വീട്ടിൽ ഒരൊ മല്പാന്മാരെ ഇരുന്ന, പൈതങ്ങളെയും ശെമ്മാശൻമാരെയും പടിപ്പിയ്ക്കയും...* ചെയ്യണമെന്നും തീരുമാനിച്ചു. ഇതനുസരിച്ച് കോട്ടയത്ത് 1815-ൽ *പഠിത്തവീട്* സ്ഥാപിക്കുകയും ചെയ്തു.

ഈ സംഭവ പരമ്പരകളുടെ ഫലമായി കൽദായ ക്രമങ്ങൾ ക്രമേണ അപ്രത്യക്ഷമായെങ്കിലും പൂർണ്ണമായും ഉപയോഗത്തിൽ നിന്നും മാറിയില്ല. 1876-ൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ ആഗമനകാലത്തും അവയിൽ പലതും നിലവിലുണ്ടായിരുന്നു. എന്നാൽ *എടത്തിലെ മര്യാദ* എന്ന പ്രാദേശിക പാരമ്പര്യത്തിന്റെ കാര്യം വ്യത്യസ്തമായിരുന്നു. അന്ത്യോഖ്യൻ മേല്പട്ടക്കാർ എത്ര കിണഞ്ഞു പരിശ്രമിച്ചിട്ടും *എടത്തിലെ മര്യാദ*യെ നിർമ്മാർജ്ജനം ചെയ്യുവാൻ സാധിച്ചില്ല. പ. പത്രോസ് തൃതീയൻ പാത്രിയർക്കീസാകട്ടെ, ഒരു പടി കൂടി കടന്ന് നസ്രാണിയെ കെട്ടിലും മട്ടിലും അറബിയാക്കി മാറ്റി പ്രാദേശിക പാരമ്പര്യം ഇല്ലാതാക്കാനാണ് ശ്രമിച്ചത്. ആ ശ്രമവും പരാജയപ്പെട്ടു.

നസ്രാണികളുടെ ഇടയിലെ പ്രൊട്ടസ്റ്റന്റ് നവീകരണത്തിന്റെ ഉപജ്ഞാതാവ് എന്ന് ചിലർ വിശേഷിപ്പിക്കുന്ന പാലക്കുന്നത്ത് അബ്രഹാം മല്പാൻ യഥാർത്ഥത്തിൽ അന്ത്യോഖ്യൻ നവീകരണമാണ് നടത്തിയതെന്ന് ചില വർത്തമാനകാല ഗവേഷകർ ചൂണ്ടിക്കാട്ടുന്നുണ്ട്. *ആയിരാമാണ്ടു വന്ന അത്താനാസ്യോസ്* എന്നറിയപ്പെടുന്ന അന്ത്യോഖ്യൻ മേല്പട്ടക്കാരന്റെ സ്വാധീനവലയത്തിൽപ്പെട്ട പാലക്കുന്നത്ത് അബ്രഹാം മല്പാൻ അതിനനുസൃതമായ നിവർത്തികളാണ് ഇന്ന് ചിലർ *നവീകരണ പോർക്കളത്തിലെ കാഹളം* എന്നു പേരിട്ടുവിളിക്കുന്നതും അബ്രഹാം മല്പാൻ മുതൽപേർ ബ്രിട്ടീഷ് റസിഡന്റായ കേണൽ ഫ്രേസർക്ക് 1836 ചിങ്ങം 21-നു നൽകിയതുമായ ഹർജിയിൽ ആവശ്യപ്പെടുന്നത്.

പാശ്ചാത്യ സുറിയാനി ആരാധനക്രമങ്ങളും അന്ത്യോഖ്യൻ സഭാവിജ്ഞാനീയവുമാണ് പതിനെട്ട് - പത്തൊമ്പത് നൂറ്റാണ്ടുകളിലെ മലങ്കര-അന്ത്യോഖ്യാ അധികാര വടംവലിയുടെ പശ്ചാത്തലമായി പ്രവർത്തിച്ചത്. അതോടൊപ്പം മലങ്കരയിലെ അന്തഃഛിദ്രങ്ങളും.

***വേദതലവൻ:*** പിൽക്കാല നസ്രാണി ചരിത്രത്തിൽ വളരെ നിർണ്ണായകമായ ഒന്നാണ് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ *വേദതലവൻ* സ്ഥാനം. പതിനേഴാം നൂറ്റാണ്ടിലെ മുകളിൽ പറഞ്ഞ *പട്ടവും പാരമ്പര്യവുമില്ലാത്തവർ* എന്ന റോമൻ കത്തോലിക്കാ ആരോപണങ്ങൾ മൂലം നസ്രാണികൾ അന്ത്യോഖ്യാ പാത്രിയർക്കീസിനെ വേദതലവനായി അംഗീകരിച്ചു എന്നത് ഒരു യാഥാർത്ഥ്യമാണ്. 1686-ലെ ചെങ്ങന്നൂർ സുന്നഹദോസും, 1754 ധനു 18-ലെ മാർത്തോമ്മാ അഞ്ചാമൻ-ശക്രള്ളാ മഫ്രിയാനാ സന്ധിയും ഇതിനു നിയമപരിവേഷം നൽകി. ഇതിന്റെ പ്രതിഫലനം പിൽക്കാല രേഖകളിൽ കാണാം. പതിനെട്ടാം നൂറ്റാണ്ടിൽ അലക്സാണ്ഡ്രിയൻ വേദശാസ്ത്രത്തിന് അനുരൂപമായി തിരുത്തലുകൾ വരുത്തിയ കൽദായ ക്രമങ്ങളിലും, ഇവിടെ പകർത്തി എഴുതപ്പെട്ട പാശ്ചാത്യ സുറിയാനി ക്രമങ്ങളിലും *ഇഗ്നാത്തിയോസ് പാത്രിയർക്കീസിനെ* സ്മരിക്കുന്നുണ്ട്. 1809-ലെ *കണ്ടനാട് പടിയോല* ആരംഭിക്കുന്നതുതന്നെ ....*ആദിയും അറുതിയും ഇല്ലാത്ത, കാതൽത്വം തിങ്ങപ്പെട്ട, ദെയ്വം തമ്പുരാന്റെ തിരുനാമത്താലെ, പട്ടാങ്ങപെട്ട വിശ്വാസത്തിന്റെ വർദ്ധിപ്പിന, തമ്പുരാന്റെ മനഗുണത്താലെ, നമ്മുടെ പരുഷയ്ക്ക നെറിവിനുടെ നിലയും ഒരുമ്പാടും ഉണ്ടാകുവാനും, അന്ത്യൊഖ്യായുടെ മാർ ഇഗ്നാത്തിയൊസ്സ പാത്രിയർക്കീസിന്റെ കൈവാഴ്ചയിൽ ഉള്ള, മലങ്കരെ എടവകയുടെ മാർത്തൊമ്മാ മെത്രാച്ചന്റെ കീഴവഴങ്ങപെട്ട സുറിയാനിക്കാറര...* എന്നാണ്. 1813-ൽ ബ്രിട്ടീഷ് റസിഡന്റയച്ച ചോദ്യാവലിയിലെ രണ്ടാം ചോദ്യത്തിന്റെ ഉത്തരമായി *...അന്ത്യോഖ്യയുടെ മാറിഗ്നാത്തീയോസ് പാത്രിയർക്കീസിന്റെ മുഷ്ക്കരത്തത്തിന്റെ കീഴിലത്രെ മലയാളത്തിലെ ചട്ടവട്ടങ്ങൾ പ്രമാണിച്ച നടന്നിരിക്കുന്നത്....* എന്നാണ് എട്ടാം മാർത്തോമ്മാ രേഖപ്പെടുത്തിയിരിയ്ക്കുന്നത്. 1836-ലെ *മാവേലിക്കര പടിയോല* ആരംഭിക്കുന്ന ഭാഗത്ത് *...അന്ത്യോഖ്യായുടെ പത്രോസിനടുത്ത സിംഹാസനത്തിൽ മുഷ്ക്കരപ്പെട്ടിരിക്കുന്ന ബാവാന്മാരുടെ ബാവായും തലവരുടെ തലവനുമായ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസിന്റെ കൈവാഴ്ചയിൻകീൾ...* എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്.

*പാത്രിയർക്കീസിന്റെ കൈവാഴ്ചയിൻകീൾ* എന്നാൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെയും അദ്ദേഹം അയയ്ക്കുന്ന മെത്രാന്മാരുടേയും ആത്മീയവും ലൗകികവുമായ സമ്പൂർണ്ണ അധികാരം എന്നാണ് അവർ വാദിച്ചത്. അതേസമയം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ *വേദതലവൻ* സ്ഥാനത്തിന്റെ *മുഷ്ക്കരത്തത്തിന്റെ* വ്യാപ്തി കടലാസിൽ ഒതുങ്ങുന്നതാണെന്നു പതിനെട്ട് - പത്തൊമ്പത് നൂറ്റാണ്ടുകളിൽ നസ്രാണികൾ തെളിയിച്ചു. അഞ്ചും ആറും മാർത്തോമ്മാ മെത്രാന്മാർ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരാവകാശവാദങ്ങളെ തരിമ്പും വകവെച്ചില്ല. പാത്രിയർക്കീസിന് കീഴ്വഴങ്ങാനോ പുനരഭിഷേകം പ്രാപിക്കാനോ അഞ്ചാം മാർത്തോമ്മാ മരണംവരെയും വിസമ്മതിച്ചു. മാത്രമല്ല, പാത്രിയർക്കീസിന്റെ സമ്മതം വാങ്ങാതെയും പരദേശ മെത്രാന്മാരെ സഹകരിപ്പിക്കാതെയും അദ്ദേഹം പിൻഗാമിയായി *...കൊല്ലം 936-ാം മാണ്ടു മിഥുനമാസം 29-നു നിരണത്തു പള്ളിയിൽ വച്ച മാർത്തോമാ അപ്പസ്ക്കോപ്പാ ആയിട്ടു ചെറിയച്ചനെ* (മാർത്തോമ്മാ ആറാമനെ) *വാഴിക്കയും ചെയ്തു.* വലിയ മാർ ദീവന്നാസ്യോസും, പാത്രിയർക്കീസിന്റെ അനുവാദം വാങ്ങാതെ പിൻഗാമി മാത്തൻ റമ്പാനെ 1796-ൽ *മാർത്തോമ്മാ അപ്പസ്ക്കോപ്പാ ആയിട്ടു വാഴിക്കയും ചെയ്തു...* ഈ മേല്പട്ട സ്ഥാനാരോഹണങ്ങൾ പാത്രിയർക്കീസിന്റെ ആത്മീയ അധികാരത്തെപ്പറ്റിയുള്ള നസ്രാണിയുടെ നയം തികച്ചും വ്യക്തമാക്കുന്നുണ്ട്.

പിൽക്കാലത്ത് ചേപ്പാട്ട് മാർ ദീവന്നാസ്യോസ് നാലാമന്റെ കാലം വരെയും പാത്രിയർക്കീസിന്റെ ആത്മീയ അധികാരം കടലാസിൽ ഒതുക്കിയിരുന്നു. അന്ത്യോഖ്യയുടെ *മുഷ്ക്കരത്ത*വുമായി മലയാളം *മേഞ്ഞു ഭരിപ്പാനെത്തിയ* പരദേശി മെത്രാന്മാരെ അംഗീകരിക്കാൻ മലങ്കര മെത്രാന്മാർ തയാറായില്ല. ഭ്രാന്തനെന്നു വിശേഷിപ്പിക്കാവുന്ന ദീയസ്ക്കോറോസിനേയും ഭരിക്കുന്ന മെത്രാന്മാരെ *ചുവപ്പുകുപ്പായം ചുമപ്പിക്കാതെ ഊരിക്കു*മെന്നു വീമ്പിളക്കിയ *ആയിരാമാണ്ടു വന്ന അത്താനാസ്യോസി*നേയും നാടുകടത്തി. പിന്നാലെ വിവരിക്കുന്ന പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിന്റെ മേല്പട്ട സ്ഥാനാരോഹണമാണ് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മീയാധികാരം ഭാഗികമായെങ്കിലും യാഥാർത്ഥ്യമാക്കിയത്.

(തുടരും)

# ക്രിസ്തുവിനെ മുൻകൂട്ടി ക്ഷണിക്കുവാൻ അവസരം

## (കൊത്ത്നേ ഞായറാഴ്ച, വലിയ നോമ്പിന്റെ പേത്തുർത്ത)

### വി. യോഹന്നാൻ 2:1–11



**ഫാ. വിനോദ് ജോർജ്**

**(മാനേജർ, വെട്ടിക്കൽ ദയറാ)**

2021–ലെ വലിയ നോമ്പ് ആരംഭിക്കുകയായി. ആരാധനാ വർഷത്തിൽ മൂന്നാമത്തേതാണ് വലിയ നോമ്പ് കാലം. സഭ, നിശ്ചയിച്ചിട്ടുള്ള അഞ്ച് കാനോനിക നോമ്പുകളിൽ ദൈർഘ്യം കൊണ്ടും പ്രാധാന്യം കൊണ്ടും വലുതാണ് വലിയ നോമ്പ്. കൊത്ത്നേ ഞായറാഴ്ച ആരംഭിച്ച് ഉയിർപ്പ് പെരുന്നാളിന് സമാപിക്കുന്ന ഈ കാലത്തിന് ഏഴ് ആഴ്ചകൾ ഉണ്ട്. അതിൽ ഒന്നാമത്തെ ഞായറാഴ്ചയാണ് ഇന്ന്. കൊത്ത്നേ ഞായർ എന്നും വലിയ നോമ്പിന്റെ ഒന്നാമത്തെ ഞായർ എന്നും വലിയനോമ്പിന്റെ പേത്തുർത്ത എന്നും ഇതിനെ വിളിക്കുന്നു.

**വലിയ നോമ്പ്:** സഭാപാരമ്പര്യത്തിലെ ഏറ്റവും പുരാതനവും ദീർഘവുമായ നോമ്പ്. നാൽപതു നോമ്പെന്നും അമ്പത് നോമ്പെന്നും കൂടി ഇതറിയപ്പെടുന്നു. വലിയ നോമ്പിന്റെ ചരിത്രപരമായ പ്രധാന ഉദ്ദേശ്യം, യേശുക്രിസ്തുവിന്റെ ഉയിർപ്പ് ആചരണത്തിനുള്ള ഒരുക്കം എന്ന രീതിയിലാണ്. മോശ സീനായ് പർവ്വതത്തിൽ ഉപവസിച്ചതും ഏലിയാവ് മരുഭൂമിയിൽ ഉപവസിച്ചതും നിനുവയിലെ ആളുകൾ ഉപവസിച്ചതും യേശു ഉപവസിച്ചതും നാൽപതു ദിവസം ആയിരുന്നു.

ജഡത്തിന്റെ അഭിലാഷങ്ങളെ നിയന്ത്രിച്ച് ആത്മാവിൽ ശക്തി പ്രാപിക്കുക എന്നാതാണ് നോമ്പിന്റെയും ഉപവാസത്തിന്റെയും തത്വം. പ. പൗലോസ് ശ്ലീഹാ പറയുന്നു 1 കൊരിന്ത്യർ 9:27 'ഞാൻ മറ്റുള്ളവരോട് സുവിശേഷം പ്രസംഗിച്ചിട്ട് കൊള്ളരുതാത്തവൻ ആയിത്തീരാതിരിക്കേണ്ടതിന് എന്റെ ശരീരത്തെ ദണ്ഡിപ്പിച്ചു അടിമയാക്കുന്നു.' പ്രാർത്ഥനയ്ക്കും ജാഗരണത്തിനും കൂടുതൽ സമയം കണ്ടെത്തുവാനും അവ സുശക്തമാക്കുവാനും ഉപവാസവും നോമ്പും സഹായിക്കുമെന്നതിന് തർക്കമില്ല.

**വലിയ നോമ്പിന്റെ ആത്മീയ സന്ദേശങ്ങളിൽ ചിലത്:**

1. വർജ്ജനത്തിൽ കൂടെയും ഉപവാസത്തിൽ കൂടെയും അധികമായ ആർജ്ജന താല്പര്യത്തെ നിയന്ത്രിക്കുക.
2. ദൈവരാജ്യത്തിന്റെയും രണ്ടാമത്തെ വരവിന്റെയും ജീവിതശൈലി പ്രത്യേകമായി പരിശീലിക്കുക.
3. പ്രലോഭന ശക്തികളെ അങ്ങോട്ട് കടന്നുചെന്ന് ആക്രമിച്ച് തോൽപ്പിക്കുക.
4. കാര്യവിചാരകത്വത്തിന്റെയും പങ്കുവെക്കലിന്റെയും ശീലം ഉണ്ടാക്കുക.
5. ദൈവത്തോട് കൂടെയുള്ള വാസ(ഉപവാസ)ത്തിന്റെ സന്തോഷം അനുഭവിക്കുക.

**കാനാവിൽ അടയാളങ്ങളുടെ ആരംഭം**

കാനാവിലെ കല്യാണവിരുന്നും അതിനോട് അനുബന്ധമായി ഉണ്ടായ അനുഭവങ്ങളും സംഭവങ്ങളും ആണ്, ഇന്ന് വി. ഏവൻഗേലിയോൻ ഭാഗമായി നാം കേൾക്കുന്നത് (വി. യോഹന്നാൻ 2:1–11). കർത്താവിന്റെ കല്പനയാൽ ജലം മുന്തിരി രസമായി മാറി. വെള്ളത്തിൽ കർത്താവ് നോക്കിയതിനാൽ അത് ചൈതന്യം പ്രാപിച്ചു. ആനന്ദകരമായ സൗരഭ്യവും മാധുര്യവും അനുയോജ്യമായ നിറവും മറ്റെല്ലാ വീഞ്ഞിനേക്കാൾ വിശേഷപ്പെട്ട സ്വാദും ഉണ്ടായി.

പാട്ടും നൃത്തവുമായി കഴിഞ്ഞിരുന്ന കല്യാണമണ്ഡപത്തിലെ ആരവം, സ്തുതിയും സ്തോത്രവുമായി രൂപാന്തരപ്പെട്ടു. അവ കർത്താവിന്റെ അത്ഭുതങ്ങളെ വർണ്ണിക്കുന്നവയും കർത്താവിന്റെ ശക്തിയെ പ്രസിദ്ധമാക്കുന്നവയുമായിത്തീർന്നു.

**യേശുവിനെ മുൻകൂട്ടി ക്ഷണിക്കുക**

ഇഷ്ടമുള്ളതും ഇഷ്ടമില്ലാത്തതുമായ ധാരാളം അനുഭവങ്ങൾ നമ്മുടെ ജീവിതത്തിൽ ഉണ്ടാകാറുണ്ട്. ഇഷ്ടമില്ലാത്തത് ഉണ്ടാകുവാൻ സാദ്ധ്യതയുണ്ട് എന്ന് മുൻകൂട്ടി അറിവ് ലഭിച്ചാൽ നാം എടുക്കുന്ന മുൻകരുതൽ എന്തായിരിക്കും? ആത്മീയമായി പറഞ്ഞാൽ, യേശുവിനെ നമ്മുടെ ജീവിതത്തിലേക്ക് മുൻകൂട്ടി ക്ഷണിക്കുക എന്നതായിരിക്കണം നമ്മുടെ മുൻകരുതൽ.

കാനാവിലെ കല്യാണത്തിലേക്ക് യേശുവിനെയും മറിയാമിനെയും ശിഷ്യന്മാരെയും ക്ഷണിച്ചിരുന്നു (വി. യോഹ 2:12). വിരുന്നിലെ പ്രധാന വിഭവമായ വീഞ്ഞ് പോരാതെ വന്നപ്പോൾ യേശുവിന്റെ സാന്നിധ്യം വിരുന്നുവാഴിത്ത് ആശ്വാസവും അനുഗ്രഹവുമായി. യേശുക്രിസ്തുവിനെ മുൻകൂട്ടി ക്ഷണിച്ചിരുന്നതുകൊണ്ടാണ് ഇഷ്ടമില്ലാത്ത ജീവിതഅനുഭവം വിരുന്നുവാഴിക്ക് നേരിടേണ്ടി വന്നപ്പോൾ, അത് രക്ഷയും അനുഗ്രഹവുമായി രൂപാന്തരപ്പെടുവാൻ കാരണമായത്.

വലിയ നോമ്പിലെ ദിനങ്ങൾ കർത്താവിനെ മുൻകൂട്ടി ക്ഷണിക്കുവാനുള്ള സമയവും അവസരവുമായി കണക്കാക്കണം. ക്ഷണിക്കുവാൻ നാം എടുക്കുന്ന അധ്വാനത്തിന്റെ തോതനുസരിച്ച് യേശുവിന്റെ സാന്നിധ്യം നമ്മുക്ക് ലഭിക്കുന്നു.

**യാദൃശ്ചികമായത് സംഭവിക്കുന്നത്, ദൈവമഹത്വം വെളിപ്പെടുവാനാണ്**

യേശുക്രിസ്തുവിന് തന്റെ ആദ്യത്തെ അടയാളം പ്രവർത്തിക്കണം. ആയതിനു മുഖാന്തിരമായത്, ദൈവം തന്നെ തിരഞ്ഞെടുത്ത കാനാവിലെ കല്യാണവീടും വിരുന്നും ആയിരുന്നു. അപ്രതീക്ഷിതവും യാദൃശ്ചികവുമായി വിരുന്നുവാഴിക്ക് അനുഭവപ്പെട്ടത്, ദൈവപദ്ധതിയും ദൈവമഹത്വം വെളിപ്പെടുവാനുള്ള അവസരമായി രൂപാന്തരപ്പെടുകയായിരുന്നു. കാനാവിലെ കല്യാണവീടും വിരുന്നും ദൈവത്തിന്റെ ഉപകരണങ്ങളും മാധ്യമങ്ങളുമായി മാറി.

നമ്മുടെ സ്വകാര്യ ജീവിതത്തിലേക്കും കുടുംബ ജീവിതത്തിലേക്കും യേശുക്രിസ്തു ക്ഷണിക്കപ്പെട്ടിട്ടുണ്ടെങ്കിൽ അവൻ നമ്മെ പല രീതിയിൽ മുഖാന്തിരങ്ങളാക്കും. മനുഷ്യരെയും സമൂഹങ്ങളെയും ദൈവമഹത്വത്തിനായി തെരഞ്ഞെടുക്കുമ്പോൾ ദൈവനാമം മാത്രമേ ഉയർന്നു നിൽക്കാവൂ. മനുഷ്യരെല്ലാം കർത്താവിന്റെ ഉപകരണങ്ങൾ മാത്രമാണ്. ആരൊക്കെ യേശുക്രിസ്തുവിനെ ക്ഷണിച്ച്, അവന്റെ സാന്നിധ്യത്തിൽ ജീവിക്കുവാൻ ആഗ്രഹിക്കുന്നുവോ, അവരെയെല്ലാം ദൈവം ഉപയോഗിക്കും.

കൊത്ത്നേ ഞായറാഴ്ചയുടെ സന്ധ്യാനമസ്കാരത്തിന്റെ പ്രാരംഭ പ്രാർത്ഥന തുടങ്ങുന്നത് ഇങ്ങനെയാണ്. 'ശാശ്വതമായ തന്റെ ദിവ്യാത്ഭുതം താൽക്കാലികമായ കല്യാണത്തിൽ പ്രസിദ്ധമാവാൻ തക്കവണ്ണം മനുഷ്യൻ എന്ന നിലയിൽ വിളിക്കപ്പെട്ടുവെങ്കിലും തന്റെ കല്യാണവിരുന്നിനു സകല ജാതികളെയും ക്ഷണിക്കുകയും ചെയ്ത വിരുന്നുകാരനായ കർത്താവേ! സന്തോഷകരമായ നിന്റെ മണവറയിലേക്കും സമ്പൂർണ്ണമായ നിന്റെ പെസഹായ്ക്കും ഞങ്ങളെ എല്ലാവരേയും ക്ഷണിക്കണമേ.'

ദൈവഭക്തന്മാർ നേരിടുന്ന യാദൃച്ഛിക അനുഭവങ്ങൾ, സന്തോഷമായാലും സങ്കടമായാലും, അത് ദൈവഹിതം ആണെന്ന് തിരിച്ചറിയുന്നു. പഴയനിയമത്തിൽ യൗസേഫ് ദോഥാനിലേക്കു പോയത്, സഹോദരന്മാരുടെ വിവരങ്ങൾ അന്വേഷിക്കുവാനാണ് (ഉല്പത്തി 37:17, 18). അവനെ സഹോദരന്മാർ കൊല്ലുവാൻ ആലോചിച്ചു. പൊട്ടക്കുഴിയിൽ ഇട്ടു. കച്ചവടക്കാർക്ക് വിറ്റു. യാദൃച്ഛികമായത് നേരിട്ടപ്പോഴൊക്കെ ദൈവഹിതമാണെന്നു വിചാരിച്ചു. അവനെ ദൈവം ഉപയോഗിച്ചു.

**രൂപാന്തരപ്പെടുക:** രൂപാന്തരപ്പെടുവീൻ എന്നാണ് നോമ്പിന്റെ ആരംഭത്തിൽ, പരിശുദ്ധ സഭ നമ്മോട് ആവശ്യപ്പെടുന്നത്. കാനായിൽ നടന്നത് രൂപാന്തരം ആയിരുന്നു. സാധാരണ ജലത്തെ നിറവും മണവും രുചിയുമുള്ള വീഞ്ഞായി കർത്താവ് രൂപാന്തരപ്പെടുത്തി. സാധാരണക്കാരായ നമ്മെ ദൈവത്തിനും ലോകത്തിനും പ്രയോജനമുള്ളവരായി രൂപാന്തരപ്പെടുത്തുന്നതാണ് നോമ്പ്.

വലിയനോമ്പ് അവസാനിക്കുന്നത് ഉയിർപ്പു പെരുന്നാളിൽ ആണല്ലോ. ജീർണ്ണതയും മർത്ത്യതയുമുള്ള മനുഷ്യർ, തേജസ് ധരിച്ച് രൂപാന്തരപ്പെടും. ഈ ഉയിർപ്പിന്റെ തേജസിലേക്ക് വളരുവാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു. ഇതിന് പ്രത്യേക പരിശീലനം നേടുന്ന കാലമാണ് വലിയ നോമ്പുകാലം. ❑

Church Calendar

# Water saw its Master and blushed!

## First Sunday of Great Lent (Kothine Sunday)



**Fr. Dr. Joshi Varghese, Bhilai**
(Diocesan Education Officer & PRO, Calcutta Diocese)

**Evening: St. John 3: 1- 6, Morning: St. Luke 16: 1-18, Before Holy Qurbana : Exodus 20: 1-21, Joel 2:12-20, Isaiah 58: 5-14. Holy Qurbana: Acts 11:19-26 Or Revelations 2: 1 -7, Colossians3: 1- 17**

**St. John 2:1-11**St. John's Gospel records seven signs of Jesus, of which the miraculous turning of water into wine is the first in the series. St. John 2:1-11 is the gospel passage set apart for meditation on the first Sunday of the Great Lent.

### a. Pro-active Mary

Mary and Jesus along with his disciples were invited for the wedding at Cana. During the wedding feast the wine ran short. It is easy to imagine the reactions of various people during such an unfortunate situation. Some would utter meaningless words of sympathy. A few would laugh at the precarious situation the groom and family are in. Some others would chip in to show their wisdom and analyse what went wrong. Another group would blame the family for their lack of proper planning. But Mary didn't want to make them butt of a joke. She didn't blame others or pointed fingers on any lack of planning but acted proactively.

Cambridge dictionary defines 'Proactive' as "taking action by causing change and not only reacting to change when it happens". Mary chose to act rather than react to the situation. She chose to do her part to alleviate the problem and to help the family from falling from disgrace. She wanted to help them out of their dilemma and initiated change. It's said life is a product of your values and decisions and not conditions. As Stephen Covey says we need to be Proactive rather than Reactive; we need to choose our responses rather than let life be a function of impulses and other people's treatment. Choice is ours.

Mary could have claimed that 'I've done everything to solve the problem and it will be resolved soon'. She allowed her to be an instrument in the first sign performed by Jesus Christ, but never boasted about her role. This must be an eye-opener for the believers and leaders of the Church. Do we often vie with each other to claim the ownership of success or victory?

### b. *Synergia*

Jesus could have created wine out of nothing, as the world was created 'out of nothing' (ex- *nihilo*) 'in the beginning'. Rather he chose to have the participation of the humans. He asked the servants to "Fill the jars with water" (Jn 2:7). This call for participation is seen in the other miracles or signs performed by Jesus. Theologians call this as *Synergia.* Synergy is defined as "the combined power of a group of things when they are working together that is greater than the total power achieved by each working separately". In Orthodox theology *Synergia* refers to man's co-operation to the divine will. "Humans beings always have the freedom to choose, in their personal (gnomic) wills, whether to walk with God or turn from Him". In short man is not a mere pawn or a robot but a being with 'freedom ' to respond to God' will. *Synergia* describes the relation between the grace of God and human freedom. St. Paul says "…we are co-workers in God's service" ( 1 Cor. 3:9). *Synergoi* (Óõíåñãïß) is the word used by St. Paul and it means co-worker. Some translations have it as "we are labourers together with God". "If we are to achieve full fellowship with God, we cannot do so without God's help, yet we must also play our own part: we humans as well as God must make our contribution to the common work, although what God does is of immeasurably greater importance than what we do" (The Orthodox Church, Bishop Kallistos Ware).

The cooperation of God's Grace and the human will is emphasised in the Eastern Theology. It is often compared with the '*markada nyayam'* in the Indian thought of *Vishishtadvaitam* which has its roots in the clinging of the baby monkey to its mother. *Marjaara nayam* refers to the kitten being taken by the mother to another place. The kitten has no role to play while the baby monkey 'chooses' to cling to its mother to be protected. and the mother allows it. In a similar way, we need to respond to the Grace of God. It calls for an active response from our part; not an automatic, mechanised action but with the will and active participation of the recipient.

### c. Serve the Best wine

"The steward called the bridegroom and said to him, "Everyone serves the good wine first, and then the inferior wine after the guests have become drunk. But you have kept the good wine until now" (Jn 3:10). People try to give their best appearances for the first impressions; be it visits or relationships. The dedication and energy shown in the initial days of job may not sustain for a long, in the case of many. The love and attitudes of caring and sharing would be high in the initial days of one's married life. Generally it wears off as time passes. As the Church of Ephesus was reminded many of us "have abandoned the love we had at first" (Rev 2:4); the love we had shown in our relationships, job, and worship might have been abandoned or diluted. We start taking things for granted. We tend to replace our 'good wine' of initial commitment and vigour with 'inferior wine' less dedication and energy.

Some serve 'good wine' of the warmth of love in the beginning and then take others for granted. Some are hesitant to serve the good wine and keep it themselves till the end; sometimes they won't get an opportunity to serve it and have to depart before serving it. The wedding at Cana reminds us that we need to serve the people around us with the 'good wine' of Generosity, Love and Compassion.

### Conclusion

We need to make worthy choices and be proactive to succeed in life. Let's pray that the Great Lent be an occasion to transform our lives so that we serve the good wine of love to all around. May the Lenten period be a time to actively cooperate with the Grace of God!





ബർസ്ലീബി റമ്പാന്റെ ഷഷ്ഠിപൂർത്തിയോടനുബന്ധിച്ച് ട്രിനിറ്റി ബ്ലെസ് പബ്ലിക്കേഷൻസ് പുറത്തിറക്കിയ 'ബർസ്ലീബി റമ്പാൻ നിയോഗങ്ങളുടെ കാവൽക്കാരൻ' എന്ന പുസ്തകത്തിന്റെ പ്രകാശനം പ. കാതോലിക്കാ ബാവാ, ഡോ. യൂഹാനോൻ മാർ ദീയസ്കോറോസിന് നൽകി നിർവഹിച്ചു. ജോസ് പി. റ്റി. നല്ലിലയാണ് പുസ്തകത്തിന്റെ എഡിറ്റർ. ഫാ. മാത്യു ആറ്റുവാരം, റെജി സി. ജോർജ് എന്നിവർ സംബന്ധിച്ചു.



സഭാഗുരുരത്നം ഫാ. ഡോ. റ്റി. ജെ. ജോഷ്വായുടെ 93-ാം ജന്മദിനം കുഴിമറ്റം ബഥനി ആശ്രമത്തിൽ വച്ച് ആഘോഷിച്ചു. പ്രൊഫ. സിറിയക് തോമസ് (മുൻ വൈസ് ചാൻസിലർ എം. ജി. യൂണിവേഴ്സിറ്റി) എന്നിവർ സന്നിഹിതനായിരുന്നു. ആർദ്രതാ ഫെല്ലോഷിപ്പ് മാനേജിംഗ് ട്രസ്റ്റി പ്രൊഫ. പി. സി. വർഗ്ഗീസ്, ഫെല്ലോഷിപ്പ് രക്ഷാധികാരിയായ ഫാ. ടി. ജെ. ജോഷ്വായുടെ നാമധേയത്തിൽ പ്രത്യാശാഭവൻ അന്തേവാസികൾക്കായി 50000 രൂപയുടെ ഒരു ചെക്ക് കൈമാറി.



പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സൺഡേസ്കൂളിന്റെ വാർഷിക സമ്മേളനത്തിൽ വെച്ച് സൺഡേസ്കൂൾ കേന്ദ്ര ഓഡിറ്ററായി ജുബി പീടിയേക്കൽ വീണ്ടും തെരഞ്ഞെടുക്കപ്പെട്ടു.

സണ്ടേസ്കൂൾ കേന്ദ്ര ഓഡിറ്ററായി എട്ടാം തവണയാണ് അദ്ദേഹം തെരഞ്ഞെടുക്കപ്പെടുന്നത്. നിലവിൽ സഭാ മാനേജിംഗ് കമ്മറ്റിയംഗമായി പ്രവർത്തിക്കുന്നു.






## പുസ്തകപ്രകാശനം

പരുമല: ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലിത്ത രചിച്ച് എം.ഒ.സി. പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ച *ഡിഡാസ്കാലിയ ചർച്ച്, വർഷിപ്പ് ആന്റ് യൂണിറ്റി* എന്ന ഗ്രന്ഥത്തിന്റെ പ്രകാശനം 2021 ഫെബ്രുവരി 12-ന് പരുമല സെമിനാരിയിൽ വച്ച് നിരണം ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലിത്ത അസ്സോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ നൽകി പ്രകാശനം നിർവഹിച്ചു. ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ പുസ്തകം പരിചയപ്പെടുത്തി.




വെൺമണി സെന്റ് മേരീസ് ഓർത്തഡോക്സ് കൊച്ചു പള്ളി ദേവാലയ കൂദാശ 2021 ഫെബ്രുവരി 11, 12 തീയതികളിൽ ചെങ്ങന്നൂർ ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. മാത്യൂസ് മാർ തീമോത്തിയോസിന്റെ മുഖ്യ കാർമ്മികത്വത്തിൽ നടന്നു.

## ഓർമ്മചിത്രം



പ. ഗീവർഗ്ഗീസ് രണ്ടാമൻ ബാവാ കൽക്കത്താ സെറാംപൂർ കോളജ് സന്ദർശിച്ചപ്പോൾ എടുത്ത ഒരു ഫോട്ടോ. പ. ഗീവർഗ്ഗീസ് രണ്ടാമൻ ബാവായും തോമാ ദിവന്നാസ്യോസ് തിരുമേനിയും അംശവസ്ത്രങ്ങൾ ധരിച്ചു നിൽക്കുന്നു. ശെമ്മാശന്മാരിൽ ഒരാൾ ടി. ജെ. ജോഷ്വാ (കോറൂയോ) ആണ്.




# ഹെർബൽ ഗാർഡൻ

പരുമല: എൻവയോൺമെന്റ് ക്ലിയറൻസ് റെമഡിയേഷൻ 2021 ന്റെ ഭാഗമായി പരുമല സെന്റ് ഗ്രിഗോറിയോസ് ആശുപത്രി ആയുർവേദ വിഭാഗത്തിന്റെ ചുമതലയിൽ പരുമല സെമിനാരിയിൽ ഹെർബൽ ഗാർഡൻ ആരംഭിച്ചു. പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ് ആദ്യ ഔഷധച്ചെടി നട്ടു. പരുമല ആശുപത്രി കൗൺസിൽ അംഗം യോഹന്നാൻ ഈശോ, പരുമല ആശുപത്രി എൻവയോൺമെന്റൽ സയന്റിസ്റ്റ് ഡോ. രെജി, എന്നിവർ ചടങ്ങിൽ സംബന്ധിച്ചു. മലങ്കരയുടെ മഹാപരിശുദ്ധനായ പരുമല കൊച്ചുതിരുമേനിയുടെ ആദ്യകാലവസതിക്കു സമീപമായി ക്രമീകരിച്ചിരിക്കുന്ന ഗാർഡനിൽ അപൂർവ്വങ്ങളായ അമ്പതിലധികം ഔഷധച്ചെടികളുണ്ട്.

# മാറിക സെന്റ് തോമസ് പള്ളി 1934-ലെ ഭരണഘടനപ്രകാരം ഭരിക്കണമെന്ന് സബ് കോടതി വിധി

കൊച്ചി: പാലക്കുഴ മാറിക സെന്റ് തോമസ് പള്ളി 1934-ലെ ഭരണഘടന പ്രകാരം ഭരിക്കണമെന്നു മൂവാറ്റുപുഴ സബ് കോടതി വിധിച്ചു.

ഫാ. മാത്യു ചെമ്മനാപ്പാടം, ഐസക് ഏർബഹാം എന്നിവർ സമർപ്പിച്ച ഹർജിയിലാണു വിധി. ഫാ. ബിനു സക്കറിയ, മത്തായി ചാക്കോ, ബേബി പൈലി എന്നിവർ അടക്കം 14 പേരെ എതിർ കക്ഷികളാക്കിയാണു ഹർജി സമർപ്പിച്ചത്. ഭരണഘടനപ്രകാരം പള്ളി ഭരണം നടത്തുമ്പോൾ എതിർ കക്ഷികൾ ഇടപെടുന്നതും കോടതി വിലക്കിയിട്ടുണ്ട്. 5 മുതൽ 7 വരെ എതിർ കക്ഷികളോടു കോടതി ചെലവു വഹിക്കാനും വിധിയിൽ നിർദേശിച്ചിട്ടുണ്ട്.



**കോതമംഗലം ചെറിയ പള്ളി വികാരി തോമസ് പോൾ റമ്പാനും മറ്റ് വൈദികരും പിറവം വലിയപള്ളിയിൽ സന്ദർശനത്തിന് എത്തിയപ്പോൾ വികാരി സ്കറിയ വട്ടകാട്ടിൽ അച്ചനോടൊപ്പം.**




# ജോസഫ് എം. പുതുശ്ശേരിയുടെ പുസ്തകം 'വിമർശം' പ്രകാശനം ചെയ്തു

പത്തനംതിട്ട: മുൻ എം.എൽ.എ. ജോസഫ് എം. പുതുശ്ശേരിയുടെ രണ്ടാമത്തെ പുസ്തകം 'വിമർശം' പ്രകാശനം ചെയ്തു. കുരിയക്കോസ് മാർ ക്ലീമീസ് മെത്രാപ്പോലീത്തയ്ക്കു നൽകി ഡോ. തിയഡോഷ്യസ് മാർത്തോമ്മാ മെത്രാപ്പോലീത്തയാണു പ്രകാശന കർമ്മം നിർവ്വഹിച്ചത്. ഡോ. സാമുവേൽ മാർ ഐറേനിയസ് മെത്രാപ്പോലീത്താ അനുഗ്രഹ പ്രഭാഷണം നടത്തി. പി. ജെ. ജോസഫ് അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ പ്രൊഫ. പി. ജെ. കുര്യൻ, കുമ്മനം രാജശേഖരൻ, ജോയി ഏബ്രഹാം, ഡോ. ബിജു, വറുഗീസ് സി. തോമസ് എന്നിവർ പ്രസംഗിച്ചു. ബോബി ഏബ്രഹാം പുസ്തക പരിചയം നടത്തി.

കവി പ്രഭാവർമ്മയാണു പുസ്തകത്തിനു അവതാരിക എഴുതിയിരിക്കുന്നത്. കോതമംഗലം സൈകതം ബുക്സാണു പുസ്തകം പ്രസിദ്ധീകരിച്ചിരിക്കുന്നത്.

**മഹാത്മാഗാന്ധി സർവകലാശാലയിൽ നിന്ന് MTTM (ടൂറിസം) ത്തിൽ രണ്ടാം റാങ്ക് നേടിയ അനു കുര്യാക്കോസ് ഈപ്പനും മൂന്നാം റാങ്ക് നേടിയ ബിനു അബ്രഹാം ഈപ്പനും. ഇടുക്കി ഭദ്രാസനത്തിലെ തേക്കടി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗങ്ങളാണ്. BTS ബിരുദത്തിലും ഇവർക്കായിരുന്നു രണ്ടും മൂന്നും റാങ്കുകൾ.**



# കുട്ടിക്കാനം മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളജിന് NAAC അംഗീകാരം ലഭിച്ചു.

പീരുമേട്: മലങ്കര ഓർത്തഡോക്സ് സഭയുടെ ഉടമസ്ഥതയിലുള്ള കുട്ടിക്കാനം മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജിന് ഉന്നത വിദ്യാഭാസ രംഗത്ത് മികവിന്റെ മാനദണ്ഡമായ NAAC B++ അംഗീകാരം ലഭിച്ചു. എഞ്ചിനീയറിംഗ് വിദ്യാഭാസ രംഗത്ത് രണ്ട് പതിറ്റാണ്ടിലധികമായി മികച്ച സേവനം നൽകുന്ന കുട്ടിക്കാനം മാർ ബസേലിയോസ് കോളേജ് കേരളത്തിലെ ആദ്യ സ്വാശ്രയ എഞ്ചിനീയറിംഗ് കോളേജുകളിലൊന്നാണ്. മെക്കാനിക്കൽ, സിവിൽ, ഇലക്ട്രിക്കൽ, ഇലക്ട്രോണിക്സ്, കമ്പ്യൂട്ടർ സയൻസ് വിഭാഗങ്ങളിലായി , ബിരുദ പഠനത്തിനും, ഇലക്ട്രോണിക്സ് കമ്പ്യൂട്ടർ സയൻസ് വിഭാഗങ്ങളിലായി ബിരുദാനന്തര പഠനത്തിനും കോളേജ് സൗകര്യമൊരുക്കുന്നു. പൂർണ്ണ റസിഡൻഷ്യൽ എഞ്ചിനീയറിംഗ് കോളേജ് എന്ന പ്രത്യേകതയും മാർ ബസേലിയോസ് കോളേജിനുണ്ട്. വിദ്യാർത്ഥികൾക്ക് മികച്ച പ്ലേസ്മെന്റ് സൗകര്യവും ഒരുക്കുന്നു. മൂല്യതാ പൂർണ്ണമായ പ്രവർത്തിന് ലഭിച്ച ഫലമാണ് കേന്ദ്ര നാക് അംഗീകാരമെന്ന് കോളേജ് ഡയറക്ടർ ഫാ. ജിജി പി. എബ്രഹാം, പ്രിൻസിപ്പൻ ഡോ ജയരാജ് കൊച്ചു പിള്ള, ഡീൻ ഡോ. അനൂപ് കെ. ജെ. എന്നിവർ അറിയിച്ചു.



## ദിവ്യബോധനം രജിസ്ട്രാർ ആയി നിയമിതനായി

കോട്ടയം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അല്മായ പഠന പദ്ധതി ദിവ്യബോധനം രജിസ്ട്രാറായി സെമിനാരി അധ്യാപകനും, പ്രഭാഷകനുമായ ഫാ. ഡോ. ഫിലിക്സ് യോഹന്നാൻ തട്ടാശേരിൽ നിയമിതനായി.

## മേപ്രാൽ പള്ളിയിൽ വിഘടിത വിഭാഗത്തിന് കോടതി ശാശ്വത നിരോധനം

തിരുവല്ല: നിരണം ഭദ്രാസനത്തിലെ മേപ്രാൽ സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളിയെ സംബന്ധിച്ച് തിരുവല്ല മുൻസിഫ് കോടതിയിൽ ഉണ്ടായിരുന്ന കേസ് തീർപ്പാക്കി. വിഘടിത വിഭാഗത്തിന് കോടതി ശാശ്വത നിരോധനം ഏർപ്പെടുത്തി. മലങ്കര സഭയുടെ ഭരണഘടന അനുസരിച്ചു മാത്രമേ ഭരണപരമായ കാര്യങ്ങൾ പള്ളിയിൽ നടപ്പാക്കൂവെന്നു കോടതി ഉത്തരവിട്ടു.

**എം.ജി യൂണിവേഴ്സിറ്റിയിൽ Master of Communication and Journalism ത്തിൽ ഒന്നാം റാങ്ക് നേടിയ ഷാരോൺ മേരി വിജു. പിരളശ്ശേരി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് കാതോലിക്കേറ്റ് സിംഹാസന പള്ളി ഇടവകാംഗമാണ്.**





**വൈദിക പ്രതിനിധി സംഘം തോമസ് പോൾ റമ്പാന്റെ നേതൃത്വത്തിൽ മലങ്കര മല്പാൻ കോരുത് മല്പാനച്ചന്റെ കബറിടം സന്ദർശിച്ച് പ്രാർത്ഥന നടത്തി.**

## മലങ്കര ഓർത്തഡോക്സ് സഭക്കെതിരെ അൽമായ ഫോറം കൊടുത്ത കേസ് തള്ളി ഉത്തരവായി

കൊച്ചി: കണ്ടനാട്, പഴന്തോട്ടം ഓർത്തഡോക്സ് പള്ളി വികാരിമാരെയും, പ. ബാവായെയും പ്രതിയാക്കി അഡ്വ. സാബു തൊഴുപ്പാടൻ മുഖേന അൽമായ ഫോറം (O.S NO. 519/2020) കൊടുത്ത കേസ് എറണാകുളം മുൻസിഫ് കോടതി ജഡ്ജി യദുകൃഷ്ണൻ 27-01-2021 ൽ തള്ളി ഉത്തരവായി. കേസ് നൽകിയവർക്ക് മലങ്കര ഓർത്തഡോക്സ് സഭയുമായി യാതൊരു ബന്ധവും ഇല്ലായെന്നും ഉന്നയിച്ചിരിക്കുന്ന ആരോപണങ്ങൾ അടിസ്ഥാനരഹിതമാണെന്നും, ആയതിനാൽ ഈ കേസ് നിലനിൽക്കുന്നതല്ല എന്നും കോടതി പറഞ്ഞു.

## ജോർജ് തഴക്കരയ്ക്ക് പുരസ്കാരം

മാവേലിക്കര • സംസ്ഥാന പേരന്റ്സ് ടീച്ചേഴ്സ് അസോസിയേഷന്റെ 2019-20 വർഷത്തെ മികച്ച ഹയർ സെക്കൻഡറി സ്കൂൾ മാതൃകാ പിടിഎ പ്രസിഡന്റിനുള്ള പുരസ്കാരം കുന്നം ഗവ.എച്ച്എസ്എസിലെ പിടിഎ പ്രസിഡന്റ് ജോർജ് തഴക്കരയ്ക്കു ലഭിച്ചു. 13നു 10നു തൃശൂരിൽ നടക്കുന്ന ചടങ്ങിൽ മന്ത്രി സി.രവീന്ദ്രനാഥ് പുരസ്കാരം സമ്മാനിക്കും.



ജോർജ് തഴക്കര



**ഇടുക്കി ഭദ്രാസനത്തിൽ പുനർനിർമ്മാണം പൂർത്തീകരിച്ച പുള്ളിക്കാനം സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് പള്ളി.**



## ഇടുക്കി ഉപ്പുതറ സെന്റ് തോമസ് ദൈവാലയ നിർമാണത്തിന് സാമ്പത്തിക സഹായം നൽകി ഇടുക്കി ഭദ്രാസന യുവജനപ്രസ്ഥാനം

ഇടുക്കി: ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ കേക്ക് വിൽപ്പനയിലൂടെ നേടിയ അമ്പതിനായിരം രൂപാ ഉപ്പുതറ പള്ളിയുടെ നിർമ്മാണത്തിനായ് നൽകി. യുവജന പ്രസ്ഥാന വൈസ് പ്രസിഡൻറ് ഫാ ജസ്വിൻ ചാക്കോ, സെക്രട്ടറി സിജോ എവറസ്റ്റ്, കേന്ദ്ര കമ്മറ്റി അംഗം മാത്യു എണ്ണയ്ക്കൽ, മേഖലാ സെക്രട്ടറി സാജൻ വാഴവര എന്നിവർ ചേർന്ന് തുക ഇടുക്കി ഭദ്രാസന സഹായ മെത്രാപ്പോലീത്താ മാർ സേവേറിയോസിനെ ഏൽപ്പിക്കുകയും മെത്രാപ്പോലീത്താ ആ തുക ഉപ്പുതറപ്പള്ളി വികാരി ഫാ. സജോ ജോഷായ്ക്ക് കൈമാറുകയും ചെയ്തു. നവീകരിച്ച പുള്ളിക്കാനം പള്ളിയുടെ പെരുന്നാളിനോട് അനുബന്ധിച്ച് നടന്ന ചടങ്ങിൽ ഡിസ്ട്രിക് സെക്രട്ടറി മനു വാഴവര, മേഖലാ സെക്രട്ടറി സോനു നെറ്റിത്തൊഴു, ഡിസ്ട്രിക് ഓർഗനൈസർ മോബിൻ ചേറ്റുകുഴി, എന്നിവരും പ്രസ്ഥാനം പ്രവർത്തകരും ഇടവകാംഗങ്ങളും പങ്കെടുത്തു.

**എപ്പിഡെമിയോളജിയിൽ ഡോക്ടറേറ്റ് നേടിയ അലക്സ് ജോസഫ്. സഭാ മുൻ മാനേജിങ് കമ്മിറ്റിയംഗവും സൺഡേസ്കൂൾ കോട്ടയം ഭദ്രാസന മുൻ ഡയറക്ടറും ആയിരുന്ന ചാന്നാനിക്കാട് കുളത്തുങ്കൽ ജോസഫ് അലക്സാണ്ടറിന്റെ മകൻ. പാച്ചിറ പള്ളി ഇടവക അംഗം.**



## മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലേക്കു തെരഞ്ഞെടുക്കപ്പെട്ട അംഗങ്ങളെ ആദരിക്കുന്നു

കോട്ടയം: തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലേക്കുള്ള തെരഞ്ഞെടുപ്പിൽ വിജയിച്ചവരെ അനുമോദിക്കുന്നതിനായി 2021 ഫെബ്രുവരി 13-ന് രാവിലെ 10.30-ന് ദേവലോകം കാതോലിക്കേറ്റ് അരമന ഓഡിറ്റോറിയത്തിൽ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെടുന്ന സമ്മേളനം പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യും.

എം.ജി. യൂണിവേഴ്സിറ്റി മുൻ വൈസ് ചാൻസലർ ഡോ. സിറിയക്ക് തോമസ് മുഖ്യ പ്രഭാഷണം നടത്തും. വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ ആശംസ അറിയിക്കും. യോഗത്തിൽ പങ്കെടുക്കുന്നതിന് അറിയിപ്പു ലഭിച്ചവർ അന്നേദിവസം 9.30-ന് മുമ്പ് ദേവലോകം അരമനയിൽ എത്തിച്ചേരേണ്ടതാണ്. കോവിഡ് 19 നിബന്ധനകൾക്ക് വിധേയമായാണ് യോഗം നടത്തപ്പെടുന്നതെന്ന് അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ അറിയിച്ചു.



പുതുക്കി പണിതു കൂദാശ ചെയ്ത നെടുമ്പ്രം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി.




## മികച്ച സ്കൂളിനുള്ള അവാർഡ് ബ്ലൂമിംഗ് ബഡ്സ് ബഥാന്യയ്ക്ക്

കുന്നംകുളം: സംസ്ഥാന കാർഷിക വകുപ്പ് ഏർപ്പെടുത്തിയ പച്ചക്കറി കൃഷി വികസന മത്സരത്തിൽ മരത്തംകോട് ബ്ലൂമിംഗ് ബഡ്സ് ബഥന്യ സീനിയർ സെക്കന്ററി സ്കൂൾ മികച്ച സ്കൂളിനുള്ള അവാർഡിന് അർഹമായി. കഴിഞ്ഞ വർഷം സ്കൂളിൽ വിദ്യാർത്ഥികളുടെ നേതൃത്വത്തിൽ നടപ്പിലാക്കിയ വിവിധ കൃഷി പ്രവർത്തനങ്ങൾ വിലയിരുത്തിയാണ് കൃഷി വകുപ്പ് അവാർഡുകൾ നിശ്ചയിച്ചത്. പ്രശംസപത്രവും 15000 രൂപയുമാണ് അവാർഡ്.

വിദ്യാർത്ഥികൾക്ക് കാർഷിക അറിവുകൾ നല്കുന്നതിലും കൃഷി നടപ്പിൽ വരുത്തുന്നതിലും ശ്രദ്ധേയമായ രീതിയിൽ പ്രവർത്തിച്ച ബ്ലൂമിംഗ് ബഡ്സ് ബഥന്യ സീനിയർ സെക്കന്ററി സ്കൂളിലെ ടി ആർ രാധിക ടീച്ചറെ മികച്ച അധ്യാപികയായും തിരഞ്ഞെടുത്തു. ഫലകവും 15000 രൂപയുമാണ് അവാർഡ്.

തൃശ്ശൂർ ജോസഫ് മുണ്ടശ്ശേരി സ്മാരക ഹാളിൽ വച്ച് നടന്ന ചടങ്ങിൽ കൃഷി മന്ത്രി വി. എസ്. സുനിൽകുമാർ സ്കൂൾ അധികൃതർക്ക് അവാർഡുകൾ സമ്മാനിച്ചു. സ്കൂൾ മാനേജർ ഫാ. ബെഞ്ചമിൻ ഒ.ഐ.സി., സ്കൂൾ പ്രിൻസിപ്പൽ വി. കെ. രമാഭായ്, കോഡിനേറ്റർ ലക്ഷ്മി, പി.ടി.എ. പ്രസിഡൻറ് എം. ബിജുബാൽ എന്നിവർ ചേർന്ന് അവാർഡുകൾ ഏറ്റുവാങ്ങി.

## ത്രിതല പഞ്ചായത്ത് വിജയികൾക്ക് അനുമോദനങ്ങൾ

പത്തനംതിട്ട: തുമ്പമൺ ഭദ്രാസനത്തിലെ ത്രിതല പഞ്ചായത്തിലേക്ക് വിജയികളായവർക്ക് അനുമോദനങ്ങൾ അർപ്പിക്കുന്നതിനായി ഫെബ്രു. 14-ന് 11:30 ന് മാർ യൗസേബിയോസ് പാലിയേറ്റീവ് കെയർ സെന്ററിൽ വച്ച് നടക്കുന്ന സമ്മേളനത്തിൽ കുറിയാക്കോസ് മാർ ക്ലീമ്മീസ് അദ്ധ്യക്ഷത വഹിക്കും. വീണാ ജോർജ്ജ് എം.എൽ.എ. സമ്മേളനം ഉദ്ഘാടനം ചെയ്യും.